THE
CHURCH WEEKLY

വാല്യം 13 1959 ഫെബ്രുവരി 1 ലക്കം 5

**Thought for the Week**

True forgiveness involves two things, a perfect knowledge of the offence and a perfect restoration of love.

Bishop Wertcott

## വിഷയവിവരം

1. മാർപ്പാപ്പായുടെ എക്യുമെനിക്കൽ കൗൺസിൽ സമ്മേളനം
2. ചെറുപ്പകാലത്തിൻെറ മേന്മ
എം. കുര്യൻ
3. മലബാറിലെ വേല
(ഫാദർ ടി. ജി. കുറിയാക്കോസ്)
4. പത്രുവിൽപ്പനക്കാരൻ ബിഷപ്പായി—മതവും തൊഴിലും തോളുരുമ്മി സഞ്ചരിക്കുന്നു.
(പി. വി. ജോർജ്ജ്)
5. വേദവായനക്കുറിപ്പുകൾ
6. ക്രിസ്തീയജീവിതത്തിലെ കള്ളനാണയങ്ങൾ
(എം. തൊമ്മൻ)
7. ഒരു സ്മരണ
(ഫാദർ കെ. സി. വറുഗീസ്)
8. വാർത്തകളും കുറിപ്പുകളും
(കെ. വി. എം.)
9. Preparing for Holy Worldliness

## ചർച്ച്‌വീക്കിലി വരിസംഖ്യ

| | രൂ. | ന പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറുമാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യക്കു വെളിയിൽ | 8 | |

മാനേജർ
ചർച്ചുവീക്കിലി കോട്ടയം

# മാർപാപ്പായുടെ എക്യുമെനിക്കൽ കൗൺസിൽ സമ്മേളനം

മാർപാപ്പാ തിരുമനസ്സുകൊണ്ടു് ഒരു എക്യുമെനിക്കൽ കൗൺസിൽ സമ്മേളനം വിളിച്ചുകൂട്ടുന്നതാണെന്നു പ്രഖ്യാപനം ചെയ്തിരിക്കുന്നതു് പ്രതീക്ഷാനിർഭരമായ കൗതുകത്തോടുകൂടി ക്രൈസ്തവലോകം വീക്ഷിക്കുകതന്നെ ചെയ്തു. ലോകത്തിലെ ഏററവും സുശക്തവും, സുസംഘടിതവുമായ ക്രൈസ്തവസഭയെന്ന നിലയിൽ റോമൻകത്തോലിക്കസഭയും, മാർപാപ്പായും സർവ ലോകവ്യാപകമായ സ്വാധീനങ്ങളും, കഴിവുകളും പ്രയോഗിച്ചുകൊണ്ടിരിക്കുന്നു. മിഷ്യനറി രംഗത്തും വിദ്യാഭ്യാസം, ആതുരസേവനം മുതലായ സേവനരംഗങ്ങളിലും, റോമൻ സഭയ്ക്കു് അൽഭുതകരമായനേട്ടങ്ങൾ അഭിമാനിക്കാനുണ്ടു്. ചരിത്രപാരമ്പര്യങ്ങളും, പ്രതാപവുമാണെങ്കിൽ രാജസ്ഥാനങ്ങളെയും ചക്രവർത്തിപദവികളെയും വെല്ലുന്ന പുരാതനതയും, ഭൗതികാഡംബരങ്ങളും ആ പാത്രിയർക്കാ സിംഹാസനത്തോടനുബന്ധിച്ചു് നിലകൊള്ളുന്നു, മതാദ്ധ്യക്ഷസ്ഥാനത്തിരിക്കുന്ന ആർക്കെങ്കിലും, മാർപാപ്പായെപ്പോലെയുള്ള അധികാരശക്തിയോ, പ്രതാപമോ, സ്വാധീനമോ, കൈകാര്യം ചെയ്യാൻ സാദ്ധ്യമല്ലെന്നുള്ള വസ്തുത സർവ സമ്മതമായ ഒരു കാര്യമാണു്. എന്നാൽ മതമെന്നുള്ളതു് പ്രതാപത്തിൻെറയും, അധികാരശക്തിയുടെയും; സ്വാധീനത്തിൻെറയും പുറകെ പോകാനുള്ള കാര്യമല്ലെന്നു് അനുസ്മരിപ്പിക്കുന്ന പലരും റോമൻസഭയുടെ ചരിത്രപാരമ്പര്യങ്ങളിലും, പ്രവർത്തനങ്ങളിലും ഇല്ലെന്നു് പറയുവാൻ കഴിയുന്നതല്ല. അസ്സീസിയിലെ ഫ്രാൻസീസു് തുടങ്ങിയ പുണ്യാത്മാക്കളുടെ മഹനീയ മാതൃകകൾ ആ സഭയുടെ വിലയേറിയ സമ്പാദ്യങ്ങളാണു്. എന്നാൽ റോമാസഭയുടെ ചരിത്രത്തിലും, പരിണാമപുരോഗതിയിലും പ്രോട്ടസ്റ്റൻറു് സഭകൾ വളരെയധികം സ്വാധീനങ്ങൾ ചെലുത്തിയിട്ടുണ്ടെന്നു് യഥാർത്ഥ പണ്ഡിതന്മാരും, വിവേകമുള്ളവരും വിസമ്മതിക്കയില്ലെന്നു ഞങ്ങൾ വിചാരിക്കുന്നു. മാർട്ടിൻ ലൂതർ തുടങ്ങിയവരുടെ "പ്രൊട്ടസ്റ്റുകൾ" റോമാസഭയുടെ ആത്മപരിശോധനയ്ക്കും പവിത്രീകരണത്തിനും സഹായിച്ചിട്ടുണ്ടു്. റോമാപാത്രിയർക്കീസിൻെറ ഏകഛത്രാധിപത്യം വകവയ്ക്കാനും, അനുസരിയ്ക്കാനും, കഴിയാതെ സാർവത്രിക സുന്നഹദോസുകളിൽനിന്നു് മാറിനിൽക്കാൻ തീരുമാനിച്ച കിഴക്കൻ പാത്രിയർക്കാസിംഹാസനങ്ങൾ പരസ്പരം ശീശ്മകൾ ആരോപിച്ചു് വിഘടിച്ചുനിന്നുപോന്നിട്ടു ശതാബ്ദങ്ങൾ കഴിഞ്ഞു. ഏങ്കിലും ഇവ തമ്മിൽ കാര്യമായ വിശ്വാസവ്യത്യാസങ്ങൾ വരാൻ ഇടവന്നിട്ടില്ലെന്നുള്ളതു് ക്രൈസ്തവസഭകളുടെ പുനരൈക്യത്തിനു് സഹായകരമായ ഉപാധിയായി ഇന്നും നിലനിൽക്കുകയാണു്. റോമാസഭ ചില പുതിയ സിദ്ധാന്തങ്ങൾ പിന്നീടു സ്വീകരിച്ചിട്ടുണ്ടു്. അവയെ കിഴക്കൻ സഭകൾ പ്രതിഷേധിക്കുന്നു. മാർപാപ്പായിക്കു് അപ്രമാദിത്വവരമുണ്ടെന്നു് സിദ്ധാന്തിക്കുന്ന വിശ്വാസപ്രഖ്യാപനം സുന്നഹദോസുകളെ മാത്രം ബാധിക്കുന്ന ഒരു വിശ്വാസമായി കിഴക്കൻ സഭകൾ വ്യാഖ്യാനിക്കുന്നുണ്ടു്. തത്വത്തിൽ രണ്ടും രണ്ടാണെങ്കിലും പ്രയോഗത്തിൽ ഐകരൂപ്യമുള്ള ഒരു സിദ്ധാന്തമാണിതു്. ഏ

റവും പ്രബലമായ കിഴക്കൻ സഭയെന്ന നിലയിൽ പ്രസിദ്ധിയുള്ള ഗ്രീക്ക് സഭയും അതിൻെറ വൻശാഖകളായ റഷ്യൻ, യൂഗോസ്ലാവ്യാ മുതലായ സഭകളും, ഈഗുപ്തായ, സുറിയാനി അർമ്മീനിയൻ സഭകളുമാണ് കിഴക്കൻ സഭകളായി അറിയപ്പെടുന്നതു്. ഈ സഭകളിലെല്ലാം സുന്നഹദോസുകൾക്കു അപ്രമാദിത്വനൽവരമുണ്ടെന്നു് മാർപാപ്പായുടെ അപ്രമാദിത്വസിദ്ധാന്തപ്രഖ്യാപനത്തെ തുടർന്നു് അവകാശപ്പെടാറുണ്ട്. പ്രയോഗത്തിൽ ഇവയിലെ പാത്രിയർക്കീസന്മാർ മാർപാപ്പായെ അനുകരിക്കാൻ ശ്രമിക്കയുമാണ്. പ്രോട്ടസ്റ്റൻറുസഭകൾ ഈ അവകാശവാദത്തെ തീരെനിഷേധിക്കയാണ്. ഭരണപരമായി ചിന്തിക്കുമ്പോൾ "The king can do no wrong" എന്നു് രാജാധികാരനിയമസംഹിതയ്ക്കും ഒരു അടിസ്ഥാനതത്വമെന്നനിലയിൽപരമാധികാരസ്ഥാനത്തിനു് ഒരു തെററില്ലായ്മ സിവിൽനിയമത്തിൽ നിർവചിക്കാറുണ്ട്. ഏതെങ്കിലും ഒരു പ്രശ്നത്തിനു് ഒരു അന്ത്യവിധി കൽപ്പിക്കുവാൻ നിയമപരമായ ഒരവകാശംനൽകേണ്ടതു് പ്രായോഗികമായ നിയമനടപടികൾക്കുകൂടിയേ തീരു. അപ്രായോഗിക പരിഗണനയനുസരിച്ചു് മാർപാപ്പായിക്കോ, സുന്നഹദോസിനോ അപ്രമാദിത്വം നിർവചിക്കുന്നതു് മനസ്സിലാക്കാം. അന്തിമമായി വിധി കല്പിക്കാനും, ആ വിധി അനുസരിക്കാൻ ബാദ്ധ്യതപ്പെടുത്താനും പരമാധികാരസ്ഥാന നിർവചനം ആവശ്യമാണ്. എന്നാൽ അപ്രമാദിത്വസിദ്ധാന്തം അനുശാസിക്കുന്നതായി സാധാരണ ജനങ്ങൾ മനസ്സിലാക്കുന്നതു് ദൈവത്തിനു് തെററു വരാൻ നിവൃത്തിയില്ലാത്തതുപോലെ മാർപാപ്പായിക്കും, സുന്നഹദോസിനും തെററുപററുകയില്ലെന്നു് വിശ്വസിക്കണമെന്നാണ്. അപ്രമാദിത്വസിദ്ധാന്തപ്രഖ്യാപനത്തിനു് കാരണക്കാരായിരുന്നവർ അങ്ങനെയൊരർത്ഥം ഈ പ്രഖ്യാപനം മൂലം വരുമെന്നു കണ്ടിരിക്കയില്ല. കണ്ടിരുന്നെങ്കിൽ പ്രത്യക്ഷത്തിൽ ദൈവദൂഷണമായിത്തോന്നുന്ന ഒരു സിദ്ധാന്തപ്രഖ്യാപനത്തിനു് അവർ സന്നദ്ധമായിരുന്നില്ല. മാർപാപ്പാമാരും, സുന്നഹദോസുകളും ചെയ്തിട്ടുള്ള അബദ്ധങ്ങൾക്കു കണക്കില്ല. അവയെല്ലാം അപ്രമാദിത്വ നൽവരത്തിൻെറ പേരിൽ ശരിയാണെന്നു് വിശ്വസിക്കണമെങ്കിൽ ദൈവം നൽകിയിരിക്കുന്ന ന്യായബോധത്തെയും നീതിബോധത്തെയും ബലികഴിക്കാതെ സാദ്ധ്യമല്ല. ഒരു പാപ്പാ ചെയ്ത തെററു് പിന്നീടു ഭരിച്ച പാപ്പാമാർ തിരുത്തിയിട്ടുണ്ട്. സുന്നഹദോസും പാത്രിയർക്കീസും ചെയ്ത തെററുകൾ എത്രയെണ്ണം പിന്നീടു തിരുത്തപ്പെട്ടിട്ടുണ്ട്. ഈ ചരിത്രസത്യത്തിൻെറ മുമ്പിൽ അപ്രമാദിത്വസിദ്ധാന്തം അതിൻെറ മൂലസ്ഥാപകന്മാർ ഉദ്ദേശിക്കാത്ത വ്യാഖ്യാനത്തിനു് ഇടയാക്കുന്നതായി കണ്ടാൽ അതു പുനഃനിർവചനം ചെയ്യാൻ അധികാരസ്ഥാനങ്ങൾ തയാറാകേണ്ടതാണ്. അങ്ങിനെയുള്ള വിനയസന്നദ്ധത പ്രദർശിപ്പിക്കാൻ ഇടയാകാതെ സഭാഐക്യം സുസാദ്ധ്യമായിത്തീരുന്നതല്ല. അന്ത്യോഖ്യാപാത്രിയർക്കീസു് സിംഹാസനത്തിൽനിന്നു് ഈയിടെ പ്രദർശിപ്പിച്ച സന്മനോഭാവം ഈ വിഷയത്തിൽ മാർഗ്ഗദർശകമായി അംഗീകരിക്കേണ്ടതാണ്. രണ്ടൊരു പാത്രിയർക്കീസു അന്യായമായ മുടക്കു നടത്തിയതു് ശരിയാണെന്നു് അപ്രമാദിത്വവാദികൾ സ്വീകരിച്ചേക്കാം. അങ്ങനെ സ്വീകരിച്ചുനിന്നവരുടെ കണ്ണുതുറപ്പിക്കാൻ ആ സിംഹാസനത്തിൽ തന്നെ പിന്നീടു് വാഴുന്ന മറെറാരു പാത്രിയർക്കീസു പ്രവർത്തിച്ചതുകൊണ്ടു് ഇപ്പോൾ സാധിച്ചിരിക്കയാണ്. അപ്രമാദിത്വസ്വഭാവമല്ല അനുസരണത്തിനു് പ്രേരകമായി വർത്തിക്കേണ്ടതു്. പരമാധികാരസ്ഥാനത്തിരിക്കുന്ന സുപ്രീംകോടതി വിധിച്ചതു് അനുസരിക്കുകയേ നിവൃത്തിയുള്ളു. അതു തെററാണെന്നോ, അതു തിരുത്തേണ്ടതാണെന്നോ തോന്നാം. എന്നാൽ അനുസരിക്കാൻ ബാദ്ധ്യതയുള്ള കല്പനയാണ് സുപ്രീംകോടതിയുടേതു്. അതുപോലെ നിയമപരമായ അനുസരണത്തിനു് ഒരു പരമാധികാരസ്ഥാനം മതത്തിൻെറ ഘടനയിലും ആവശ്യമായിരിക്കാം. ആ പരമാധികാര കേന്ദ്രത്തിനും നിയമപരമായ അനുസരണങ്ങൾ ആവശ്യമാണ്. ദൈവത്തിൻെറ സ്ഥാനം അപഹരിക്കുന്ന മട്ടിൽ മനുഷ്യൻ പ്രവർത്തിക്കാതിരിക്കണം. റോമൻനിയമം ഭൂലോകമൊട്ടുക്കുള്ള നിയമപാരമ്പര്യങ്ങളിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. അങ്ങനെയുള്ള സംഭാവനകളെ ലോകം ആദരിക്കും. എന്നാൽ വിവിധസഭകൾ തമ്മിലുള്ള ഐക്യത്തിനും സഹകരണത്തിനും ശ്രമിക്കുമ്പോൾ തെററിദ്ധരിപ്പിക്കുന്ന വ്യാഖ്യാനങ്ങൾക്കും, ധാരണകൾക്കും ഇടകൊടുക്കുന്ന വിശ്വാസസിദ്ധാന്തങ്ങളോ നിർവചനങ്ങളോ ഉണ്ടെങ്കിൽ അവ പുനപ്പരിശോധന ചെയ്യാനുള്ള വിനയം ഉന്നതസ്ഥാനങ്ങൾ പ്രദർശിപ്പിക്കണം. അങ്ങനെ വരുമ്പോൾ എക്യൂമെനിക്കൽ കൗൺസിൽ വിജയപ്രദമാകാതിരിക്കാൻ കാരണമില്ല. മാർപാപ്പാ തിരുമേനിയുടെ ഐക്യസാരംഭത്തിനു് വിജയമാശംസിക്കുവാൻ സന്തോഷമുണ്ട്.

# ചെറുപ്പകാലത്തിന്റെ മേന്മ

(എം. കുര്യൻ)

മനുഷ്യർ നിസ്സാരമായ ഒരളവിലെങ്കിലും, ഒരാൾ മറെറാരാളിൽനിന്നു വ്യത്യസ്തനാണു്. വളരെ വിസ്മയനീയമായി തോന്നാമെങ്കിലും അതാണു വാസ്തവം. ജീവിതം മുഴുവൻ ഒരൊററ തരുവാണെങ്കിൽ, അതിന്റെ ശാഖകളെല്ലാം ഒന്നു മറെറാന്നിൽനിന്നു അല്പസ്വല്പമെങ്കിലും വ്യത്യാസപ്പെട്ടിരിക്കും. ഭാവനയെ ഉദ്ദീപിപ്പിക്കത്തക്ക, ആവേശം ഉളവാക്കത്തക്ക ഒരു വ്യത്യസ്തതയാണിതു്.

ഒരു മാതൃകയോ മാനദണ്ഡമോ ചൂണ്ടിക്കാണിക്കാൻ നിവൃത്തിയില്ലെന്നുള്ളതാണു് ഈ സ്ഥിതിഗതിയുടെ വിശേഷം. അങ്ങനെയൊന്നുണ്ടെങ്കിൽ, അതു് തത്വത്തിൽ മാത്രമാണു്. ഏതു വ്യക്തിയെ എടുത്താലും, അയാൾ ആ "മാതൃകാ" പുരുഷനിൽനിന്നു് അല്പമെങ്കിലും വ്യത്യാസമുള്ളവനായിരിക്കും.

സ്വഭാവം, മനസ്സ് എന്നിവ സംബന്ധിച്ചിടത്തോളം, താത്വികമായ മാനദണ്ഡത്തിൽനിന്നു് അല്പസ്വല്പം അങ്ങോട്ടോ ഇങ്ങോട്ടോ മാറിയാണു നിലയെന്നുള്ളതു് ഒരു വലിയ തകരാറായിരിക്കണമെന്നില്ല. ജീവിതത്തിനു രസവും വൈവിധ്യവും ചേർക്കുവാൻ അതു സഹായകമാണു്. പക്ഷെ, അതു് ക്രമത്തിലധികമായിപ്പോകരുതെന്നു മാത്രം. അതിരു കവിഞ്ഞുള്ള മാററം അപഹാസ്യതയുടെ സീമയിലേക്കു വഴുതിവീണേക്കാം.

ഇതൊക്കെയാണെങ്കിലും, മൗലികമായ ചില പ്രവണതകൾ എല്ലാ മനുഷ്യരിലും ഒന്നുതന്നെയാണു്.

മനുഷ്യമനസ്സിനെപ്പററി പഠിച്ചിട്ടുള്ളവർ ഈ പ്രവണതകളെ സസൂക്ഷ്മം പരിശോധിച്ചു, അവ രേഖപ്പെടുത്തിയിട്ടുണ്ടു്. വിവിധവകുപ്പുകളിൽപെട്ട മനശ്ശാസ്ത്രജ്ഞന്മാർ തമ്മിൽ ഇക്കാര്യത്തിൽ അഭിപ്രായൈക്യമുണ്ടു്. അതുകൊണ്ടു് നമുക്കവയെ അംഗീകരിക്കാവുന്നതാണു്.

അവ ഇപ്രകാരം സംഗ്രഹിക്കാം:

1. എല്ലാ മനുഷ്യരുടെയും പ്രതികരണങ്ങൾ, ചില നിശ്ചിത പ്രവണതകളെ അനുസരിച്ചിരിക്കുമെന്നുള്ളതിൽ, അവ സദൃശങ്ങളായിരിക്കും: ആ പ്രവണതകളെ നൈസർഗ്ഗികവാസനകളെന്നു പറയാം: സ്വയം നിലനിറുത്തൽ, പ്രത്യുല്പാദനം, സഖിത്വം, വിജ്ഞാനം തുടങ്ങിയവയ്ക്കുള്ള അന്തഃപ്രേരണയെപ്പററിയാണിവിടെ പറയുന്നതു്.

2. ഒരു വ്യക്തിയുടെ പ്രതികരണങ്ങൾ മറെറാരാളുടേതിൽനിന്നു വ്യത്യസ്തമായിരിക്കും. കാരണം, വിഭിന്നമായ ഒരു പാരമ്പര്യവും വിഭിന്നമായ ഒരനുഭവവും അയാളിലുള്ള പൊതുവായ പ്രവണതകളിൽ ചില മാററങ്ങൾ വരുത്തിയിരിക്കാമെന്നതുതന്നെ.
3. എല്ലാ അനുഭവങ്ങളും എല്ലാ സംഭവങ്ങളും—അവ എത്രതന്നെ നിസ്സാരമോ അവഗണനീയമോ ആയി മററുള്ളവക്കു തോന്നിയാലും—നീണ്ടുനിൽക്കുന്ന വിധത്തിൽ അഗാധമായിത്തന്നെ, മനസ്സിൽ സ്വാധീനം ചെലുത്തിയേക്കാവുന്നതാണു്.
4. ചുററുപാടും നടക്കുന്നതെന്താണെന്നുള്ളതിനെപ്പററി ഒരു ശിശു ശ്രദ്ധിക്കുന്നില്ലെന്നു് മിക്ക മനുഷ്യരും ചിന്തിക്കുന്ന സമയത്തായിരുന്നേക്കാം, അതിന്റെ മനസ്സിൽ ഏററവും ആഴമേറിയ ധാരണകൾ പതിയുന്നതു്—അവ ഭാവി ജീവിതത്തിൽ നന്മയ്ക്കോ തിന്മയ്ക്കോ ഉപകരിക്കാവുന്നതാണു്.
5. ഈ ധാരണകൾ അധികപക്ഷം വിസ്മൃതങ്ങളായിത്തോന്നും. പക്ഷെ, അവ മനസ്സിലേക്കു് ആഴത്തിലിറങ്ങി, ഭാവി പെരുമാററം സംബന്ധിച്ചിടത്തോളം ശാശ്വതമായ സ്വാധീനത ചെലുത്തുന്നുവെന്നതാണു് വാസ്തവം. സുഖപ്രദമായ സ്മരണകളെ സംബന്ധിച്ചും അല്ലാത്തവയെ സംബന്ധിച്ചും ഇതു വാസ്തവമാണു്. എന്നിരിക്കിലും പ്രയോഗത്തിൽ സന്തോഷത്തിന്റെ സ്മരണകളാണു് സാധാരണഗതിയിൽ നാം നല്ലവണ്ണം ഓർമ്മിക്കുക. ശോകാത്മമോ ലജ്ജാകരമോ ആയ സ്മരണകളെ നാം മനസ്സിന്റെ ഏററവും പുറകിലേക്കുള്ളിമാററുകയാണു്. അവയെ വിസ്മരിക്കുന്നതിനു് നാം എത്രമാത്രം കൂടുതൽ പ്രയത്നം ചെയ്യുന്നുവോ, അതിനനുസരിച്ചു് നമ്മുടെ മനസ്സിന്റെ ഒളിപ്പിടങ്ങളിൽ അവയ്ക്കു ശക്തി വർദ്ധിക്കും; അതിനനുസരിച്ചു്, കൂടുതലായി അവ നമ്മുടെ സ്വഭാവ വളർച്ചയെ സ്വാധീനിക്കുകയും ചെയ്യും.

ഈ ഘട്ടത്തിൽ, നിങ്ങൾ വായന നിറുത്തി, ഈ അഞ്ചു കാര്യങ്ങളെപ്പററി ഒന്നുകൂടി മനസ്സിരുത്തി ചിന്തിക്കുക.

ഒരു സംഗതിയുടെ കാരണം മനസ്സിലായിക്കഴിയുമ്പോൾ മാത്രമേ, അതിനെ വ്യത്യാസപ്പെടുത്തുന്നതിനു നമുക്കു സാധിക്കൂ. സ്വന്ത പെരുമാററത്തിന്റെ കാരണം ശരിക്കു മനസ്സിലാക്കുന്നതുവരെ മനുഷ്യർ വാസ്തവത്തിൽ സ്വതന്ത്രരാണെന്നു പറഞ്ഞുകൂടാ; ജീവിതയാത്രയിൽ സംഭവിക്കുന്ന ചെറിയ ചെറിയ അപകടങ്ങളുടെ അടിമകൾ മാത്രം. കഴിഞ്ഞ കാലത്തെ സംഭവങ്ങൾ മനസ്സിനെയും സ്വഭാവത്തെയും എത്രമാത്രം 'വളച്ചൊടിക്കു'മെന്നു ഗ്രഹിക്കാത്ത കാലത്തോളം, സ്വന്തം ചിന്തകളും പ്രവത്തനവും നിയന്ത്രിക്കുന്നതിനു സാദ്ധ്യമായി വരുന്നതല്ല; മനസ്സ് എന്തുകൊണ്ടാണു് ഈ പ്രത്യേകരീതിയിൽ ചരിക്കുന്നതെന്നു് മനസ്സിലാകുന്നതുമല്ല.

എന്തിനാണു് ഇത്രയും പറഞ്ഞതെന്നു് നിങ്ങൾ ചോദിക്കുമായിരിക്കാം.

ചെറുപ്പക്കാരെ മുഖ്യമായി ഉദ്ദേശിച്ചാണു് ഈ ലേഖനങ്ങൾ എഴുതപ്പെടുന്നതു്. ചെറുപ്പക്കാരുടെ അനുഭവങ്ങൾ, പ്രായമുള്ളവരുടേതിനെ അപേക്ഷിച്ചു്, ചുരുങ്ങിയിരിക്കാനാണു് സാദ്ധ്യത—അതെപ്പോഴും അങ്ങനെ ആയിരിക്കണമെന്നില്ലെന്നു സമ്മതിക്കുന്നു. ചെറുപ്പക്കാരുടെ മനസ്സും സ്വഭാവവും വളർന്നുകൊണ്ടിരിക്കുകയാണു്. ജീവിതം മുഴുവൻ വിരാമമില്ലാത്ത വളർച്ചയാണല്ലോ. ചെറുപ്പക്കാരെ സംബന്ധിച്ചു പറയുകയാണെങ്കിൽ, അവരുടെ സ്വഭാവത്തിനു് പ്രായമേറിയവരുടേതിനെ അപേക്ഷിച്ചു്, കോട്ടമോ വളവോ അത്ര കൂടുതലായി സംഭവിച്ചിരിക്കയില്ല.

മാത്രമല്ല, ബാല്യകാലസംഭവങ്ങൾ കൂടുതൽ വിശദമായി ഓർമ്മിക്കാൻ കഴിയുന്നതു് പ്രായമുള്ളവരേ

# മലബാറിലെ 'വേല'

(ഫാദർ ടി. ജി. കുറിയാക്കോസ്)

മലങ്കരസഭ വ്യവഹാരവും ഭിന്നതയും ആയിക്കഴിഞ്ഞിരുന്നുഎങ്കിലും മലബാറിന്റെ നാനാഭാഗങ്ങളിൽ കുടിയേറിയിട്ടുള്ള സുറിയാനി ക്രിസ്ത്യാനികളെല്ലാവരും തന്നെ പള്ളികൾ വയ്പിച്ചു് ആരാധനാസൗകര്യങ്ങൾ ക്രമീകരിച്ചിട്ടുണ്ടു്.

ചെറിയ ഷെഡ്ഡുകൾ കൂടെയാണെങ്കിലും 80-ലധികം പള്ളികൾ മലബാർ ഭദ്രാസനത്തിനുണ്ടെന്നു് മലങ്കരസഭക്കഭിമാനിക്കാം.

ഹിന്ദുനേതാക്കന്മാർ സർവ്വോദയവും വിനോബാജി ആദിയായ പണ്ഡിതരും ഭക്തരുമായ ശ്രേഷ്ഠന്മാർ ഭൂദാനപ്രസ്ഥാനവും സർവ്വസമുദായമൈത്രിയും തുടരുമ്പോൾ, സകല മതങ്ങളേയും നശിപ്പിച്ചു്, നാസ്തികത്വം പ്രബലപ്പെടുത്തുവാൻ കമ്യൂണിസ്റ്റുകൾ തീക്ഷ്ണതയോടെ പരിശ്രമിക്കുമ്പോൾ, കത്തോലിക്കു് സഭ റീത്തുപ്രസ്ഥാനവുമായി സുറിയാനിക്കാരെ വേട്ടയാടുകയാണു്!

അടുത്തകാലത്തു മലബാർസന്ദർശനം നടത്തിയ റീത്തുമെത്രാനച്ചൻ, പുതുതായി റീത്തിൽ ചേർന്ന സുറിയാനിക്രിസ്ത്യാനികളെ നിരനിരയായി നിറുത്തിഫോട്ടോഎടുപ്പിച്ചു.

നിലമ്പൂരിൽനിന്നും അഞ്ചു മൈൽ കിഴക്കു് കരുളായി എന്ന സ്ഥലത്തു് 5 വർഷത്തെ പഴക്കമുള്ള ഒരിടവകയുണ്ടു്. അവിടെ റീത്തുകാർ പള്ളി വയ്പിക്കുന്നതുകൂടാതെ, കാളയേ വാങ്ങിക്കാനും കാപ്പിക്കട വയ്ക്കാനും മററും പണം കൊടുത്താണു് 'വേല' തുടരുന്നതു്. വിടില്ലാതെ വസ്ത്രധാരണത്തിനു വകയില്ലാതെ കൂലിവേലകൊണ്ടു മാത്രം കഴിയുന്ന കത്തോലിക്കർ ഈ സഹായം കണ്ടു് അസൂയപ്പെടുന്നു. നാട്ടിലെ രീതിയിൽ, ആളുണ്ടെങ്കിലും ഇല്ലെങ്കിലും സുറിയാനിദേവാലയത്തിനടുത്തു് ഒരു പള്ളി വയ്പിച്ചാൽ ഏതാണ്ടു് സംതൃപ്തിയായി. അതാണു റീത്തുനയം. നാമെല്ലാം ഒന്നാണു്. അതുകൊണ്ടു് ഇങ്ങോട്ടുചേർന്നുകൊള്ളുക. ഒരു പാവപ്പെട്ടവൻ ചോദിക്കയാണു്. "ഒന്നെങ്കിൽ പിന്നെ അങ്ങോട്ടുചേരുന്നതെന്തിനു്?"

കരുളായിൽ ഏററം പ്രധാനസ്ഥലത്തു് ബ. എം. വി. ജോർജ്ജ്അച്ചൻ നൽകിയ 140 ക. യും ജനങ്ങളിൽനിന്നും പിരിച്ചെടുത്ത 115 ക. യും കൊടുത്തു് പള്ളി വയ്പിക്കുവാൻ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെ പേരിൽ കഴിഞ്ഞ വർഷം ഒരു സ്ഥലം വാങ്ങിച്ചു. സിസംബർ 11-ാംനു വി. കുർബ്ബാനയ്ക്കുശേഷം മാർ ഒസ്താത്തിയോസ് തിരുമേനി പുതിയ പള്ളിയുടെ ശിലാസ്ഥാപനം നടത്തി. 8 വീട്ടുകാർ റീത്തിൽ ചേർന്നെങ്കിലും ബാക്കിയുള്ളവർ, സമുദായത്തിൽനിന്നും പള്ളി പണിയിച്ചുകൊടുക്കുമെന്നുള്ള പ്രത്യാശയിൽനിൽക്കയാണു്. എല്ലാവരേയും റീത്തീകരിച്ചു് നമ്മുടെ ഇടവക ഇല്ലാതാക്കുവാൻ അവർ അക്ഷീണപരിശ്രമം നടത്തുന്നു.

സ്വന്തം കുഞ്ഞുങ്ങൾക്കു കഞ്ഞി കൊടുക്കുവാൻ വകയില്ലാത്തവർക്കു പള്ളി പണിയിക്കുവാൻ സാധിക്കുമോ? ജനു. 18-ാംനു വി. കുർബ്ബാനയ്ക്കുശേഷം കഴിഞ്ഞ വർഷത്തെ കണക്കുകൾ നോക്കിയതിൽ പ്രതിമാസം ഒരു തവണ മാത്രം നടത്തുകയും ആയതിനു് അച്ചനു് 10 ക.യും കപ്യാർക്കു 3 ക.യും കൊടുക്കുകയും ചെയ്യുന്ന പള്ളിയിൽ 58 ക. അച്ചനും 13 ക. കപ്യാർക്കും ഒരു കൊല്ലത്തെ കുടിശിഖയുണ്ടു്. ഈ പരിതസ്ഥിതി കൊണ്ടാണു് ചില പട്ടക്കാർ മലബാർ ഭദ്രാസനത്തിൽനിന്നും ഒഴിവാകാനാഗ്രഹിക്കുന്നതു്. സാമ്പത്തികനില ഈ വിധമെങ്കിൽ അങ്ങിനെയുള്ളവർക്കു് പള്ളി പണിയിച്ചുകൊടുക്കേണ്ടതു മാതൃസഭയുടെ ധർമ്മമല്ലയോ? ഇതുപോലെയുള്ള പല സ്ഥലങ്ങളുണ്ടു്. ഒന്നുമാത്രം പറഞ്ഞു എന്നേയുള്ളു.

വസ്തുവകയും വീടും വിററു് നാട്ടിൽനിന്നു വന്നു് വിവിധക്ലേശങ്ങളിലകപ്പെട്ടു വലയുന്ന പലരുമുണ്ടു്. അവരെയാണു് സഹായക്കയ്യുമായി സമീപിക്കുന്നതു്!

മലങ്കരസഭയിൽ ഐക്യതയും സമാധാനവും പുനഃസ്ഥാപിതമായിരിക്കുന്ന ഈ സന്ദർഭത്തിൽ ആർഭാടത്തിനും ആഘോഷസ്വീകരണങ്ങൾക്കും കരിമരുന്നു പ്രയോഗത്തിനും അനാവശ്യമായി ചെലവിടുന്ന പണം മലബാറിലെ വൈക്കോൽ മാടപ്പള്ളികൾ പണിയിച്ചു് ഓടിടുവാൻ നൽകുമോ? നാട്ടിലെ വലിയ ഇടവകകൾ, ധനവാന്മാരായവർ, സന്മനസ്സുള്ളവർ, മലബാറിൽ ഓരോ ചെറിയ പള്ളി പണിയിച്ചു കൊടുക്കുന്ന ചുമതല ഏറെറടുക്കേണ്ടതാണു്. നാട്ടിൽ വന്മാളികകളും കുരിശുംതൊട്ടികളും പണിയിക്കുന്നതിനേക്കാൾ അത്യാവശ്യം നമ്മുടെ ജനങ്ങൾക്കു പള്ളിയില്ലാത്തയിടത്തു പള്ളി പണിയിച്ചുകൊടുക്കയാണെന്നു മനസ്സിലാക്കിയെങ്കിൽ! അങ്ങിനെ മാർത്തോമ്മാശ്ലീഹാ സമാരംഭിച്ച കൊട്ടാരം പണി തുടരുവാൻ സഭാംഗങ്ങൾ സന്നദ്ധമായെങ്കിൽ!

നേതൃസ്ഥാനം അലങ്കരിക്കുന്നവർ ഈ വിധം പുരോഗമനപരമായ കാര്യങ്ങൾ ചിന്തിക്കണമെന്നപേക്ഷ.

---

ക്കാൾ ചെറുപ്പക്കാരാണു്. തങ്ങൾ എങ്ങനെയാണു് ചില പ്രത്യേക രീതിയിൽ വളർന്നതെന്നു മനസ്സിലാക്കാൻ അവർക്കു കൂടുതൽ സൗകര്യം ലഭിക്കും. അതുകൊണ്ടു്, വളർച്ചയുടെ അനഭിലഷണീയങ്ങളെന്നു് മനസ്സിലാകുന്ന രീതികൾ തിരുത്തുന്നതിലേക്കു ശ്രമം നടത്തുവാൻ അതു് സഹായകമായിത്തീരുന്നു.

ജീവിതത്തിൽ അധിക പങ്കും ചെറുപ്പക്കാരുടെമുമ്പിൽ തുറന്നുകിടക്കുകയാണു്. തന്നെത്താൻ മനസ്സിലാക്കാൻ ശ്രമിക്കുന്നതിലൂടെ കൂടുതൽ പ്രയോജനമെടുക്കാൻ അവർക്കു കഴിയണം. ഭാവിയിൽ നടക്കാൻ പോകുന്ന സംഭവങ്ങളോടു് അനാരോഗ്യകരമായ പ്രതികരണം ഉളവാക്കുന്നതിനെ എതിർത്തുനിൽക്കാൻ അതൊരുപാധി പ്രദാനം ചെയ്യുന്നതാണു്. വൈകാരികമായ കാര്യങ്ങളിലൊ ബിസിനസ്സിലൊ വിജയമോ പരാജയമോ നേരിടുമ്പോൾ അതു മനസ്സിനെ അമിതമായി കോട്ടിവളയ്ക്കാതെ കാത്തുകൊള്ളാനും അതു് ഉപകരിക്കും.

സന്തുഷ്ടിയും പ്രയോജനവുമുള്ള ഒരു വ്യക്തിയായിത്തീരാനാണു് നിങ്ങളുടെ ആഗ്രഹമെങ്കിൽ, ചെറുപ്പത്തിൽത്തന്നെ പുറകോട്ടു തിരിഞ്ഞു നോക്കി, തെററിപ്പോയതെവിടെയൊക്കെയാണെന്നു മനസ്സിലാക്കി, അതു തിരുത്താൻ ശ്രമിക്കുന്നതു നന്നായിരിക്കും.

നിങ്ങളുടെ സ്വന്തം ജീവിതത്തിൽ ആരംഭം മുതൽ ഇന്നയോളം സംഭവിച്ചിട്ടുള്ള കാര്യങ്ങൾ ക്രമാനുഗതമായി പരിശോധിച്ചാൽ മിക്ക മനുഷ്യർക്കും സംഭവിക്കുന്ന ചില കാര്യങ്ങളെപ്പററി സാമാന്യമായ ഒരു ചിത്രം തയ്യാറാക്കാൻ കഴിയും. ശൈശവം മുതൽ നമ്മെ അലട്ടുന്ന ചില പ്രശ്നങ്ങളും ബുദ്ധിമുട്ടുകളുമുണ്ടെന്നിരിക്കാം. അവയെപ്പററി വളരെ സംക്ഷിപ്തമായിട്ടെങ്കിലും നാം പരാമർശിക്കേണ്ടിയിരിക്കുന്നു.

# പത്രവില്പനക്കാരൻ ബിഷപ്പായി—മതവും തൊഴിലും തോളുരുമ്മി സഞ്ചരിക്കുന്നു

(പി. വി. ജേർജജ് എം. ഏ)

ഒഹായോ ജ. 17

**അഭിനവ പ്രിസൈഡിംഗ് ബിഷപ്പ്**

അമേരിക്കൻ എപ്പിസ്കോപ്പൽ സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ട ആർതർ ലിക്ററൻ ബർഗർ ജനുവരി 14-ാം തീയതി വാഷിംഗ്ടണിലുള്ള നാഷനൽ കത്തീഡ്രലിൽ വച്ചു് സ്ഥാനാരോഹണം ചെയ്യപ്പെട്ടു. വിവിധ സഭാവിഭാഗങ്ങൾ പ്രതിനിധീകരിക്കപ്പെട്ടിരുന്നു. ദക്ഷിണേന്ത്യൻ സഭയിലേക്കു് ഇവിടെ നിന്നും അയക്കപ്പെട്ട ഡെലിഗേഷനിലെ ഒരംഗമായ ബിഷപ്പ് ലിക്ററൻ ബർഗർ, മിസ്സൌറിയിലെ ബിഷപ്പായി സ്ഥാനം ഏൽക്കുന്നതിനു് മുമ്പ് ജനറൽ സിമ്മനാരിയിലെ പ്രാക്ററിക്കൽ തിയോളജി പ്രൊഫസ്സരായിരുന്നു. മൂന്നു കോടി ജനങ്ങളുടെ ആത്മിക മേലദ്ധ്യക്ഷനായി ഉയർത്തപ്പെട്ട ബിഷപ്പ് ഒരു ഹൈസ്ക്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്തു് പത്രവില്പന തൊഴിലായി സ്വീകരിച്ചിരുന്നു. 1923ൽ, ഞാൻ പഠിക്കുന്ന സിമ്മനാരിയോടു് അനുബന്ധിച്ചുള്ള കെനിയൻ കോളേജിൽ നിന്നും അദ്ദേഹം ഡിഗ്രി എടുത്തു.

**ബിഷപ്പിന്റെ മകൻ ബിഷപ്പ്**

പ്രിസൈഡിംഗ് ബിഷപ്പു സ്ഥാനത്തുനിന്നും വിരമിച്ച റൈററ് റവ. ഹെൻട്രി നോക്സ് ഷെറിലിന്റെ മകൻ റവ. എഡ്മണ്ഡ് നോക്സ് ഷെറിൽനെ സെൻട്രൽ ബ്രസീലിലെ ബിഷപ്പായി തെരഞ്ഞെടുത്തിരിക്കുന്നു.

**ന്യൂയോർക്കിലും നമ്മുടെ ആരാധന**

ബ. പി. സി. ഈപ്പനച്ചനും, റവ. വി. പീലിപ്പോസച്ചനും ശനിയാഴ്ച തോറും ന്യൂയോർക്കു് 'പട്ടണത്തിൽ നമ്മുടെ ആരാധന നടത്തുന്നു. ഇപ്പോൾ രണ്ടു കുടുംബംമാത്രമുള്ള ഈ "ഇടവക" കാലക്രമേണ വളരുമെന്നു പ്രതീക്ഷിക്കുന്നു.

സഭാസമാധാനം ഇവിടെയുള്ള ഞങ്ങൾക്കു് എല്ലാവർക്കും അതിരററ സന്തോഷത്തിനു കാരണമായി "മനോരമയുടെ" ചില പേജുകൾ ബ. കെ. പീലിപ്പോസച്ചനു് കോട്ടയത്തു നിന്നും ലഭിച്ചതു് ഞങ്ങൾ ഓരോരുത്തരായി വായിച്ചുവരുന്നു. ദൈവം നമ്മെ സമാധാനത്തിലേക്കു് നടത്തി അനുഗ്രഹിച്ചല്ലോ.

**ഡോ. പോൾ ററില്ലിക്കു്**

പ്രസിദ്ധ വേദശാസ്ത്രപണ്ഡിതൻ പ്രൊഫസ്സർ പോൾ ററില്ലിക്കു് കെനിയൻ കോളജിൽ വച്ചു് "Dimensions Levels and the Unity ofLite" എന്ന വിഷയത്തെക്കുറിച്ചു് ഒരു പ്രസംഗം ചെയ്തു. Systematic Theology vol 1 & 2 പ്രസിദ്ധപ്പെടുത്തിയ ഇദ്ദേഹം ഇപ്പോൾ 3 ാംവാള്യം എഴുതികൊണ്ടിരിക്കുന്നു. "Holy Spirit" എന്നതാണു് അതിലെ പ്രധാന വിഷയം. 75 നോടു് അടുത്ത ഈ ദേഹം ഇപ്പോൾ ഹാർവാർഡ് ഡിവിനിററി സ്ക്കൂളിലെ അദ്ധ്യാപകവൃത്തിയു നടത്തുന്നുണ്ടു്.

**വൈദികസിമ്മനാരി ദിനം**

ജനവരി 25 ഞായറാഴ്ച അമേരിക്കയിലെ എല്ലാ പള്ളികളും വൈദികസിമ്മനാരിദിനം ആചരിക്കുന്നതാണു്. അന്നേദിവസം അദ്ധ്യാപകന്മാരും, വിദ്യാർത്ഥികളും വിവിധ ഇടവകകളിൽ പ്രസംഗിക്കുകയും സഭയുടെ ആവശ്യങ്ങളെപ്പററി സംസാരിക്കുകയും ചെയ്യും. അമേരിക്കൻ എപ്പിസ്കോപ്പൽസഭയിലെ വൈദികസ്ഥാനാർത്ഥികളിൽ 45ശതമാനവും വിവാഹം ചെയ്തവരാണു്. ഇവരുടെ മൂന്നു വർഷത്തെ സിമ്മനാരിച്ചിലവിനു് ഭീമമായ ഒരു തുക വേണ്ടിവരും. കൂടാതെ ശമ്പളം ലൈബ്രറി എന്നീ ഇനത്തിലും വമ്പിച്ച ചിലവുണ്ടു്. ഇങ്ങനെയുള്ള വിവിധ ആവശ്യങ്ങളുടെ ചിലവിൽ പകുതിഭാഗം ജനുവരി 25-ാംനു കിട്ടുന്ന സംഭാവനയിൽ നിന്നാണു്. ബാക്കി പണം വ്യക്തിപരമായി ആണ്ടുതോറും ചിലർ കൊടുക്കുന്ന ഫണ്ടിൽനിന്നും ലഭിക്കുന്നു. കൊടുക്കുകയും, വാങ്ങുകയും ചെയ്യുന്നതിൽ അമേരിക്കർ സമർത്ഥരാണു്.

**മതവും തൊഴിലും**

വളരെ അടുത്തു പെരുമാറുന്ന ഒരു രാജ്യമാണു അമേരിക്ക. കഴിഞ്ഞ മാസത്തിൽ ഞാൻ ഡിട്രോററിലുള്ള ഫോർഡ് കമ്പനി സന്ദർശിക്കുന്ന

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മക്കോസ് 7: 5—13.

ഭക്ഷണം കഴിക്കുന്നതിനു മുമ്പു കൈ കഴുകുക എന്നുള്ളതു് യഹൂദന്മാരുടെ മതാചാരങ്ങളിൽ ഒന്നായിരുന്നു. തന്റെ ശിഷ്യന്മാർ ചിലപ്പോൾ ആ ആചാരം അനുഷ്ഠിക്കാതിരുന്നതു് എന്തുകൊണ്ടാണെന്നു് പരീശന്മാരും ശാസ്ത്രിമാരും യേശുവിനോടു ചോദിച്ചപ്പോൾ കൈ കഴുകി വെടിപ്പാക്കുന്നതിനേക്കാൾ പ്രധാനമായിട്ടുള്ളതു് ഹൃദയശുദ്ധിയാണെന്നും ശരീരശുദ്ധിയിൽ എത്ര ശ്രദ്ധിച്ചാലും അതുമൂലം ഹൃദയശുദ്ധി കൈവരികയില്ലെന്നും യേശു ഉത്തരം പറഞ്ഞു.

കത്താവിനെ ക്രൂശുമരണത്തിനായി ഏല്പിച്ചുകൊടുക്കുന്നതിനു മുമ്പായി പീലാത്തോസ് കൈ കഴുകി. അദ്ദേഹം യേശുവിന്റെ മരണംസംബന്ധിച്ചു നിരപരാധിയാണെന്നു കാണിക്കുവാനാണു് അങ്ങനെ ചെയ്തതു്. എന്നാൽ കൈ കഴുകി വെടിപ്പാക്കിയതുകൊണ്ടു് ഉത്തരവാദിത്വത്തിൽ നിന്നു തെററി ഒഴിയുവാൻ പീലാത്തോസിനു കഴിഞ്ഞില്ല. അതുപോലെ തന്നെ കേവലം ബാഹ്യമായ ആചാരാനുഷ്ഠാനങ്ങൾ വഴിയായി ആന്തരികമായ അശുദ്ധിയിൽനിന്നും തിന്മയിൽനിന്നും രക്ഷപെടുവാൻ മനുഷ്യനു കഴിയുന്നതല്ല. യേശുക്രിസ്തുവിൽ വിശ്വസിച്ചു് തന്റെ ശക്തിയിൽ അഭയം പ്രാപിക്കുകമാത്രമാണു് അതിനുള്ള മാർഗ്ഗം.

ചൊവ്വാ. മക്കോസ് 7:14–23.

ചില ഭക്ഷണസാധനങ്ങൾ അശുദ്ധമാണെന്നും അവയെ തൊട്ടാൽ മനുഷ്യൻ അശുദ്ധനും ദൈവസംസർഗ്ഗത്തിനു് അയോഗ്യനും ആയിത്തീരുമെന്നും യഹൂദന്മാർ വിശ്വസിച്ചിരുന്നു. ഈ വിശ്വാസം തെററാണെന്നു് യേശു ചൂണ്ടിക്കാണിച്ചു. ദൈവം ലോകത്തെ നല്ലതായി സൃഷ്ടിച്ചു. സൃഷ്ടിയോടുള്ള നമ്മുടെ തെററായ മനോഭാവവും അതിന്റെ ദുർവിനിയോഗവുമാണു് അതിനെ ചീത്തയാക്കിത്തീർക്കുന്നതു്. ശുചീകരണവേലയിലും ആതുരശുശ്രൂഷയിലും ഏർപ്പെട്ടിരിക്കുന്നവരുടെ കൈകൾ അശുദ്ധിയായിരിക്കയോ അവക്കു ചില പകർച്ചവ്യാധികൾ പിടിപെടുകയോ ചെയ്തേക്കാം. എന്നാൽ അവരുടെ ഹൃദയം അതുകൊണ്ടു് അശുദ്ധമായിത്തീരുകയില്ല; പ്രത്യുത അവർ ദൈവസ്നേഹംകൊണ്ടു നിറഞ്ഞ വിശുദ്ധന്മാരായിരിക്കാം. ബാഹ്യമായ കാര്യങ്ങൾ മനുഷ്യനെ യഥാത്ഥത്തിൽ അശുദ്ധനാക്കിത്തീർക്കുന്നില്ല. കത്താവു് ഈ ഭാഗത്തു പ്രസ്താവിച്ചിട്ടുള്ള ഓരോ പാപവും ഹൃദയത്തിൽനിന്നു പുറപ്പെടുന്നതും സ്നേഹമില്ലായ്മയുടെ ഫലവുമാണു്.

ബുധൻ. മക്കോസ് 7:24–30.

യേശുക്രിസ്തുവിലുള്ള വിശ്വാസത്തിനു തടസ്സമായി നിൽക്കുന്ന പല കാര്യങ്ങളുണ്ടു്. ഇന്നു വായിച്ച ഭാഗത്തു് വർഗ്ഗവ്യത്യാസം ഒരു തടസ്സമായിരുന്നു എന്നു കാണാം. സുറോഫൈയ്നീക്യ ജാതിയിൽപെട്ട യവനസ്ത്രീ യഹൂദനായ യേശുവിനെ സമീപിക്കുന്നതു വളരെ സങ്കോചത്തോടുകൂടിയാണു്. ജാതി സൃഷ്ടിച്ച പിളർപ്പിനെ വക വെയ്ക്കാതെ യേശുവിന്റെ സ്നേഹത്തിലും കൃപയിലും ആശ്രയിച്ചുകൊണ്ടു് അവൾ യേശുവിനെ സമീപിക്കുന്നു. അവളുടെ വിശ്വാസത്തെ പരീക്ഷിക്കുവാനായി യേശു അവളുടെ അപേക്ഷ കേൾക്കുവാൻ ആദ്യം വിസമ്മതം പ്രദർശിപ്പിക്കുന്നു. ആ അനുഭവം അവളുടെ വിശ്വാസത്തെ ശക്തിപ്പെടുത്തുകയാണു ചെയ്തതു്. നമ്മുടെ വിശ്വാസക്കുറവല്ലാതെ മററു യാതൊരു തടസ്സവും യേശുവിന്റെ സ്നേഹത്തെയും ശക്തിയേയും നമ്മിൽ നിന്നു് അകററിനിറുത്തുകയില്ല. അവൻ എല്ലാവരെയും ഒരുപോലെ സ്നേഹിക്കുന്നു. എന്നാൽ എല്ലാവരും ഒരുപോലെ അവനെ സ്നേഹിക്കുകയും വിശ്വസിക്കുകമാത്രം കത്താവിനെ സ്നേഹിക്കയും ചെയ്യാത്തതുകൊണ്ടു് അവന്റെ അനുഗ്രഹങ്ങൾ ഒരുപോലെ പ്രാപിക്കുന്നില്ല.

വ്യാഴം. മക്കോസ് 8: 27-33.

താൻ ആരാണെന്നു് ഇതുവരെ യേശു ശിഷ്യന്മാരോടു തുറന്നു പ്രസ്താവിച്ചില്ല. തന്നെക്കുറിച്ചുള്ള അവരുടെ സ്വചിന്തിതമായ അഭിപ്രായം അവരിൽനിന്നുതന്നെ അറിയുവാൻ യേശു ആഗ്രഹിച്ചു. അതിനായി ഒരു പ്രത്യേക സന്ദർഭം ഉണ്ടാക്കി താൻ അവരോടു നേരിട്ടു ചോദിക്കുകയും പത്രോസ് കത്താവു പ്രതീക്ഷിച്ച ഉത്തരം നൽകുകയും ചെയ്യുന്നു. യേശുവിന്റെ നന്മയും സ്നേഹവും ശക്തിയും അനുഭവിച്ചറിഞ്ഞ പത്രോസിനു് "നീ ക്രിസ്തു ആകുന്നു" എന്നല്ലാതെ മറെറാരുത്തരം പറയുക സാദ്ധ്യമല്ലായിരുന്നു. എന്നാൽ കത്താവു തന്റെ കഷ്ടാനുഭവത്തേയും കുരിശുമരണത്തേയും കുറിച്ചു പറഞ്ഞ കാര്യങ്ങൾ ശിഷ്യന്മാരുടെ പ്രതീക്ഷകൾക്കെല്ലാം കടകവിരുദ്ധമായിരുന്നു. പ്രത്യേകിച്ചും പത്രോസിനു് അതു് ഒട്ടും സ്വീകാര്യമായി തോന്നിയില്ല. ക്രിസ്തു കഷ്ടമനുഭവിക്കുക എന്നുള്ളതു് അവന്റെ അഭിപ്രായത്തിനും അഭിലാഷത്തിനും എതിരായിരുന്നു. കത്താവിന്റെ പ്രസ്താവനയെ പത്രോസ് ശക്തിയായി എതിർത്തു. മരുഭൂമിയിൽ വച്ചുണ്ടായ പരീക്ഷയിൽ കത്താവു പിശാചിനോടു പറഞ്ഞ വചനങ്ങൾതന്നെയാണു് ഇവിടെ പത്രോസിനോടും പറയുന്നതു്. "സാത്താനെ, എന്നെ വിട്ടു പോകുക." ത്യാഗത്തിലും സേവനത്തിലും കഷ്ടാനുഭവത്തിലും കുരിശുമരണത്തിലും കത്താവിന്റെ മഹത്വം കാണുവാനും തന്നെ ആരാധിക്കുവാനും അനുകരിക്കുവാനും നമുക്കു കഴിയുന്നുണ്ടോ?

വെള്ളി. മക്കോസ് 8: 34–38.

കഷ്ടം അനുഭവിക്കേണ്ടതു ക്രിസ്തുമാത്രമല്ല. അവനെ അനുഗമിപ്പാൻ നമുക്കു കഴിയണമെങ്കിൽ നാമും കുരിശു വഹിക്കണം. നാം ക്രൂശു വഹിക്കുക എന്നു പറയുന്നതിന്റെ അർത്ഥമെന്താണു്? കത്താവു അതു വ്യക്തമാക്കിയിട്ടുണ്ടു്. സ്വയത്തെ മുഴുവനായി ബലികഴിച്ചു്, കത്താവിന്റെ സ്നേഹത്തിൽ കത്താവിനു വേണ്ടി ജീവിക്കുകയാണു് ക്രൂശെടുത്തു തന്നെ അനുഗമിക്കുക എന്നു പറയുന്നതിന്റെ അർത്ഥം. നാം എത്ര

---

തിനിടയായി. മിനിട്ടിനു് ഒരു കാർ വീതം നിർമ്മിക്കുന്ന ഈ വ്യവസായകേന്ദ്രംലോകത്തിലെഏററവും വലിയഒന്നാണു്. തൊഴിലാളി–മുതലാളിവ്യത്യാസം വളരെ കുറച്ചേ അവിടെ കാണാനുള്ളു. എല്ലാവക്കും നല്ല കാറുണ്ടു്. എല്ലാവരും സന്തോഷമായും,സ്നേഹമായും വത്തിക്കുന്നു. ഇങ്ങനെയാണുപോലും അമേരിക്കർ "കമ്മ്യൂണിസം" വളരാൻ അനുവദിക്കാത്തതു്. മതവും തൊഴിലും തമ്മിൽ തോളോടുതോളു ചേർന്നു പ്രവത്തിക്കുന്നതു് കാണുന്നതു് സന്തോഷത്തിനു വകയാണു്. ജനാധിപത്യഭരണത്തിന്റെ ഒരു നല്ല ലക്ഷണം.

ന്നവോ അത്രമാത്രം തനിക്കുവേണ്ടി കഷ്ടമനുഭവിപ്പാൻ നാം തയ്യാറായിരിക്കും. ക്രൂശെടുത്തു ക്രിസ്തുവിനെ അനുഗമിക്കുന്നവർ സ്വർഗ്ഗത്തിലേക്കു നോക്കി പിതാവിന്റെ ഇഷ്ടം ആരാഞ്ഞറിയുകയും അതു ഭൂമിയിൽ നിറവേററുവാൻ യത്നിക്കുകയും ചെയ്യുന്നു. കർത്താവേ നീ ആഗ്രഹിക്കുന്നവിധത്തിൽ ക്രൂശെടുത്തു നിന്നെ അനുഗമിക്കുവാൻ ഓരോ ദിവസത്തെ ജീവിതത്തിലും നീ ഞങ്ങളെ സഹായിക്കേണമെ.

ശനി. മർക്കോസ് 9; 2–8.

യേശുവിന്റെ പരസ്യശുശ്രൂഷയുടെ ആ ഘട്ടത്തിൽ തന്റെ രൂപാന്തരത്തിനു പ്രത്യേക പ്രാധാന്യവും അർത്ഥവുമുണ്ടായിരുന്നു. പിതാവിന്റെ ഉദ്ദേശത്തിനായി സ്വയം പ്രതിഷ്ഠിച്ച കർത്താവിന്നു രൂപാന്തരത്തിന്റെ അനുഭവം പിതാവിന്റെ വീണ്ടുമുള്ള അംഗീകാരത്തിന്റെ ലക്ഷ്യമായി ഭവിച്ചു. മറുരൂപത്തിന്റെ അനുഭവത്തിൽ പങ്കുകൊണ്ട മൂന്നു ശിഷ്യന്മാർക്ക് മോശ, ഏലിയാ മുതലായ പ്രവാചകന്മാരിൽ അവർ കണ്ട ഉദ്ദേശത്തിന്റെ പൂർത്തീകരണമായും അതുഫലിച്ചു. മറുരൂപമലയിൽ രണ്ടു കാര്യങ്ങൾ സംഭവിച്ചു. യേശുവിന്റെ ശരീരവും വസ്ത്രവും പോലും ദൈവത്തിന്റെ മഹത്വത്താൽ ശോഭിക്കത്തക്കവണ്ണം പരിപൂർണ്ണമായിരുന്ന യേശുവും പിതാവുമായുള്ള സംസർഗ്ഗം. ശിഷ്യന്മാർ ഈ മഹത്വം കാണുകയും ഭയഭക്തിയോടുകൂടെ ആരാധിക്കുകയും ചെയ്തു. കർത്താവിന്റെ ശരിയായ മഹത്വം കാണുവാനും ആരാധിക്കുവാനും നമുക്കും ഇടയാകട്ടെ.

ഞായർ. 1 കോരിന്ത്യർ 13:1-13

ക്രിസ്തീയ സ്വഭാവത്തിന്റെ ഏററവും വിശിഷ്ടമായ ഒരു ചിത്രീകരണമാണ് നാമിവിടെ കാണുന്നതു്. യഥാർത്ഥസ്നേഹം എന്താണെന്നുള്ളതിനെക്കുറിച്ചു ധ്യാനിക്കുമ്പോൾ നമ്മുടെ സ്നേഹം എത്ര സ്വാർത്ഥപരമായിട്ടുള്ളതാണെന്നും സ്നേഹത്തിൽ നാം എത്രമാത്രം പരാജയപ്പെട്ടിട്ടുണ്ടെന്നും നമുക്കു ബോദ്ധ്യപ്പെടാതിരിക്കയില്ല. നമ്മുടെ കുടുംബാംഗങ്ങൾ, സ്നേഹിതന്മാർ, സഹപ്രവർത്തകർ മുതലായി എപ്പോഴും നമ്മോടു ഇടപെടുന്ന ആളുകളുമായുള്ള നമ്മുടെ ബന്ധത്തിൽ ക്രിസ്തീയസ്നേഹത്തിന്റെ പ്രമാണത്തിൽനിന്നു് നാം എത്രമാത്രം വ്യതിചലിച്ചിട്ടുണ്ട്! പൗലൂസ് അപ്പോസ്തോലൻ ഈ ഭാഗം എഴുതിയപ്പോൾ കർത്താവായ യേശുക്രിസ്തുവിന്റെ പരിപൂർണ്ണമാതൃക മനസ്സിൽ വച്ചുകൊണ്ടും ആ സ്നേഹത്തിന്റെ ആത്മാവിലുമായിരുന്നു എഴുതിയതെന്നുള്ളതിനു സംശയമില്ല. കർത്താവു് നമുക്കനുകരിക്കുവാനുള്ള ഒരു മാതൃകമാത്രമല്ല. കർത്താവു് ഓരോ വിശ്വാസിയിലും വസിക്കുകയും തന്റെ ആത്മാവിനെ നമുക്കു പകർന്നുതന്നു് നമ്മെ തന്നെപ്പോലെ രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നവനാണ്. തന്നോടുള്ള സംസർഗ്ഗം വഴിയായി കർത്താവിന്റെ സ്നേഹത്തിൽ വളരുവാൻ നാം ശ്രദ്ധിക്കുന്നുണ്ടോ?

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ക്രിസ്തീയജീവിതത്തിലെ കള്ളനാണയങ്ങൾ

(എം. തൊമ്മൻ)

നിങ്ങൾ അറിയാത്തതിനെ നമസ്കരിക്കുന്നു. ഞങ്ങളൊ അറിയുന്നതിനെ നമസ്കരിക്കുന്നു. (യോഹന്നാൻ 4: 22)

യേശുക്രിസ്തു വെളിപ്പെടുത്തിയ സത്യദൈവത്തെ അറിഞ്ഞു് ആരാധിക്കുന്നവരുടെ മതമാണ് ക്രിസ്തുമതം. ദൈവത്തെപ്പററി താരതമ്യേന അപൂർണ്ണവും സത്യവിരുദ്ധവുമായ ധാരണകളിൽ അധിഷ്ഠിതമായ മതങ്ങളും മതാചാരങ്ങളും അനേകമുണ്ട്. അവനവന്റെ മതത്തെ മാത്രം സത്യമായിക്കരുതുകയും മററു മതങ്ങളെ അധിക്ഷേപിക്കുകയും ചെയ്യുന്ന മനോഭാവം എല്ലാ മതക്കാരിലും തന്നെ കാണപ്പെടുന്നുണ്ട്. ഒരു ക്രിസ്ത്യാനി ഹിന്ദുക്കളോടു് "നിങ്ങൾ അറിയാത്തതിനെ നമസ്കരിക്കുന്നു; ഞങ്ങളോ അറിയുന്നതിനെ നമസ്കരിക്കുന്നു" എന്നു പറയുന്നെങ്കിൽ അതു് അഹംഭാവപരമായ മുൻവിധിയുടെയോ ഇടുങ്ങിയ വീക്ഷണത്തിന്റെയോ ഫലമാണെന്നുതോന്നാവുന്നതാണ്. അതു മാത്രമല്ല, സത്യദൈവത്തെ അറിഞ്ഞിട്ടുള്ളവരെന്നു് അഭിമാനിക്കുന്ന ക്രിസ്ത്യാനികളുടെ ഇടയിൽപോലും ദൈവത്തെക്കുറിച്ചു അക്രൈസ്തവമായ ധാരണകളും അന്ധവിശ്വാസങ്ങളും ഹിന്ദുക്കളുടെ ഇടയിലുള്ളതുപോലെയോ അതിൽ കൂടുതലായോ ഉണ്ടെന്നുംവരാം. ഇന്നു മതത്തിന്റെ പേരിൽ പ്രാബല്യത്തിലിരിക്കുന്ന പല വിശ്വാസാചാരങ്ങളും മതത്തിനു യോജിച്ചവയല്ലെന്നു പറയാവുന്നതാണ്. യഥാർത്ഥമതത്തിന്റെ ഏററവും വലിയ ശത്രുക്കൾ അതിൽ പ്രചുരപ്രചാരം സിദ്ധിച്ചിട്ടുള്ള ചില കള്ളനാണയങ്ങളാണ്. സാധാരണ ആളുകൾ കള്ളനാണയങ്ങളെ തിരിച്ചറിയാതെ അവയെക്കൊണ്ടു ക്രയവിക്രയം ചെയ്യുന്നു. കാലക്രമത്തിൽ ശരിയായ നാണയവും കള്ളനാണയവും തമ്മിലുള്ള വ്യത്യാസംപോലും അറിയുവാൻ സാധിക്കാതെവരുന്നു. നല്ലതു് ഏററവും നല്ലതിന്റെ ശത്രുവായിത്തീരുന്നതുപോലെ, നല്ലതെന്നു സാധാരണ വിചാരിക്കുന്ന ചില വിശ്വാസങ്ങളും ചിന്താഗതികളും ഏററവും ഉന്നതവും യഥാർത്ഥവുമായ വിശ്വാസങ്ങൾക്കു തടസ്സമായി നിലകൊള്ളുന്നു.

ക്രിസ്തുമതത്തിലുള്ള ചില കള്ളനാണയങ്ങളേക്കുറിച്ചു ചിന്തിക്കാം. മതം സുഖത്തിനും സുരക്ഷിതത്വത്തിനുമുള്ള ഉപാധിയാണെന്നുള്ള ധാരണയാണ് ഇവയിൽ പ്രധാനമായ ഒന്ന്. യേശുക്രിസ്തു മനുഷ്യനെ സ്വയത്യാഗത്തിനായി ക്ഷണിക്കുന്നു; ക്രിസ്തുവിന്റെ സഭ പലപ്പോഴും മനുഷ്യനെ സ്വയരക്ഷയിലേക്കു ക്ഷണിക്കുന്നു. സങ്കീർത്തനങ്ങളിലും പഴയനിയമത്തിൽ പൊതുവെയും കാണുന്ന ഒരു ചിന്താഗതി ഐശ്വര്യവും സുഖവും നല്ല ജീവിതത്തിന്റെ പ്രതിഫലമാണെന്നുള്ളതാണ്. മനുഷ്യനു സ്വാഭാവികമായ സ്വാർത്ഥതയോടു ലയിച്ചു് സമുദായത്തിൽ രൂഢമൂലമായിത്തീർന്നിട്ടുള്ള ഈ ചിന്താഗതി, ഏററവും നല്ല ജീവിതം നയിച്ച ക്രിസ്തുവിനു ലഭിച്ച പ്രതിഫലം ക്രൂശുമരണമായിരുന്നു എന്നുള്ള വസ്തുതയെപ്പോലും അതിജീവിച്ചിരിക്കയാണ്. സമ്പാദ്യവും സുഖവും ജീവിതലക്ഷ്യമായി സ്വീകരിച്ചിരിക്കുന്ന മനുഷ്യനു് ആധുനികശാസ്ത്രവും അതിന്റെ കണ്ടുപിടുത്തങ്ങളും മതത്തിന്റെ മൂല്യങ്ങളേക്കാൾ അഭികാമ്യമായി തോന്നുന്നതിൽ അത്ഭുതത്തിനവകാശമില്ല. ലൗകികമായ അനുഗ്രഹങ്ങൾ ലഭിക്കുന്നതിനു

ദൈവവും മതവും കൂട്ടനിൽക്കുമെന്നുള്ള വിശ്വാസം ഉള്ളിടത്തോളം ദൈവത്തെയും മതത്തെയും ചിലർ മുറുകെ പിടിക്കും. അനുഭവം മറിച്ചായാൽ കൂടുതൽ കാര്യക്ഷമമായ മാർഗ്ഗങ്ങളിൽ മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിക്കും. മതം സ്വാർത്ഥതയുടെ ഒരു വകഭേദമാണെന്നുള്ള ആരോപണത്തെ നിഷേധിക്കുവാൻ ഈ നിലയിൽ സാദ്ധ്യമല്ല. സ്വർഗ്ഗത്തിലേക്കുള്ള ഒരു ടിക്കററു കിട്ടുവാനായി മതത്തിൽ ആശ്രയിക്കുന്നവരുടെ സ്ഥിതിയും മേൽപ്പറഞ്ഞവരുടേതിൽ നിന്നു മെച്ചമല്ല. ഇഹത്തിലായാലും പരത്തിലായാലും സുഖവും സുരക്ഷിതത്വവും ലഭിക്കണമെന്നുള്ള ആഗ്രഹമാണ് മിക്കവരുടെയും പ്രാർത്ഥനയുടെയും പ്രവൃത്തിയുടെയും പിന്നിലുള്ള പ്രേരണാശക്തി.

ജീവിതത്തിലെ ദുഃഖങ്ങളിൽനിന്നും ദുരിതങ്ങളിൽനിന്നും രക്ഷനേടാനുള്ള പ്രധാനമാർഗ്ഗമാണ് മതമെന്നുള്ളതു് പ്രചുരപ്രചാരം സിദ്ധിച്ചിട്ടുള്ള മറെറാരു കള്ളനാണയമാണ്. ആശ്വാസം മനുഷ്യനു് ആവശ്യമാണ്. മതം ആശ്വാസകേന്ദ്രമാണെന്നുള്ളതിൽ നാം കൃതജ്ഞരായിരിക്കേണ്ടതുമാണ്. ദാരിദ്ര്യത്തോടു മല്ലിട്ടു് ഒരു വലിയ കുടുംബത്തെ സംരക്ഷിക്കുവാൻ രാപകൽബുദ്ധിമുട്ടി പണിയെടുക്കുന്ന ഒരു മാതാവോ പിതാവോ ആഴ്ചയിൽ ഒരു ണിക്കൂർ ദൈവാരാധനയിൽ ഏർപ്പെടുമ്പോൾ എല്ലാ പ്രയാസങ്ങളെയും മറന്നു് വിശ്രമം കണ്ടെത്തുന്നതു നല്ലതു തന്നെ. എന്നാൽ ജീവിതത്തിൻെറ യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കാതെ ആശ്വാസത്തിനായി മാത്രം മതത്തെ അവലംബിക്കുന്ന രീതി ക്രിസ്തുവിൻെറ മതത്തിനു ചേർന്നതല്ല. പ്രയാസങ്ങളെ മറികടന്നു് ദുഃഖങ്ങളെയും ദുരിതങ്ങളെയും മറന്നു് ഒരു സ്വപ്നലോകത്തിലെ സുഖമനുഭവിക്കുവാൻ മതത്തിൻെറ സഹായമന്വേഷിക്കുന്നതു് ക്രിസ്തുവിൻെറ സന്ദേശവും ദാനവും ശരിയായി മനസ്സിലാക്കാത്തവരാണ്. രഹസ്യപ്രാർത്ഥനയും പരസ്യപ്രാർത്ഥനയും നോമ്പും വഴിപാടുമെല്ലാം ആശ്വാസലബ്ധിക്കുള്ള മാർഗ്ഗങ്ങളായി മാത്രം വിനിയോഗിക്കുന്ന മതമാണ് പലർക്കുമുള്ളതു്.

ക്രിസ്തീയ വീക്ഷണത്തിൽ ദൈവത്തിൻെറ ഇഷ്ടം ചെയ്യുക എന്നുള്ളതുമാത്രമാണ് ക്രിസ്ത്യാനിയുടെ ജീവിതലക്ഷ്യം. സർവ്വോപരി ദൈവത്തെ സ്നേഹിക്കുക തന്നെപ്പോലെ തന്നെ മററുള്ളവരെ സ്നേഹിക്കുക: ഇതാണ് കല്പനകളുടെ സാരാംശം. സുഖവും ആശ്വാസവും നേരിട്ട് അന്വേഷിക്കേണ്ട ലക്ഷ്യങ്ങളല്ല; പ്രത്യുത ദൈവത്തിൻെറ ഇഷ്ടം ചെയ്തു ജീവിക്കുന്നതിൻെറ ഫലമായി കൈവരുന്ന സൗഭാഗ്യങ്ങളാണ്. അവ. ബാഹ്യമായ സ്ഥിതിവ്യത്യാസങ്ങളെ ആശ്രയിച്ചിരിക്കുന്ന കാര്യങ്ങളേ അല്ല. പ്രയാസങ്ങളെയും ദുരിതങ്ങളെയും ഭയപ്പെടുകയോ അവയിൽ നിന്നു് ഒളിച്ചോടി ഏതെങ്കിലും ആശ്വാസകേന്ദ്രത്തിൽ അഭയം പ്രാപിക്കുകയോ ചെയ്യേണ്ട ആവശ്യമില്ല.അവയെ നേരിടുവാനുള്ള ശക്തി ദൈവത്തിൽ നിന്നുലഭിക്കുകയാണ് ആവശ്യം. അതിനായി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക. അതാണ് ആവശ്യം. അതിൻെറയെല്ലാം ഉദ്ദേശം ദൈവത്തിൻെറ ഇഷ്ടം നിറവേററണമെന്നുള്ളതുമായിരിക്കണം. സത്യദൈവത്തെ അറിഞ്ഞവരെന്നു് അവകാശപ്പെടുന്ന നാം യേശുക്രിസ്തുവിൻെറ സ്വഭാവത്തിനും ആത്മാവിനും ജീവിതമാതൃകയ്ക്കും അനുയോജ്യമല്ലാത്ത യാതൊന്നു കൊണ്ടും തൃപ്തിപ്പെടരുതു്. "ഞങ്ങൾ അറിയുന്നതിനെ നമസ്കരിന്നു" എന്നു് യാഥാർത്ഥ്യബോധത്തോടുകൂടി അനുഭവത്തിൽ നിന്നു പറയുവാൻ കഴിയത്തക്കവണ്ണം ക്രിസ്തുവിനെ അറിയുവാനും താൻ വെളിപ്പെടുത്തിയ സത്യദൈവത്തെ ആരാധിക്കുവാനും ഓരോ ക്രിസ്ത്യാനിക്കും കഴിയേണ്ടതാണ്.

---

## ത്യാഗസന്നദ്ധത

നാം സ്വപ്നം കാണുന്ന വിധത്തിലുള്ള ഭാരതം പടുത്തുയർത്തുന്നതിന് ത്യാഗങ്ങൾ അനുഷ്ഠിക്കുവാൻ സന്നദ്ധമാകണമെന്നു് ഡോ. രാജേന്ദ്രപ്രസാദ് റിപ്പബ്ളിക്ക്ദിന സന്ദേശത്തിൽ ഊന്നിപ്പറഞ്ഞിരിക്കുന്നു. കുരിശില്ലാതെ കിരീടമില്ലെന്നുള്ള ചൊല്ലുപോലെ ത്യാഗനിർഭരമായ സേവനം കൂടാതെ രാഷ്ട്രമോ സഭയോ, സമുദായമോ ഉയരുകയില്ല. സഭയിലും രാഷ്ട്രത്തിലും നേതൃത്വത്തിനും വ്യക്തിപരമായ സ്ഥാപിതതാല്പര്യങ്ങൾക്കും പ്രതാപങ്ങൾക്കും വേണ്ടി നടന്നുകൊണ്ടിരിക്കുന്ന പ്രസ്ഥാനങ്ങൾരാഷ്ട്രത്തിനും സഭയ്ക്കും നാശകരമായിത്തീരും. ഈ യാഥാർത്ഥ്യത്തിൻെറ നിരസനം ചുററുപാടും അനുദിനം കണ്ടുവരികയാണ്.

# ഒരു സ്മരണ

(ഫാദർ കെ. സി. വറുഗീസ് തൊഴിയൂർ)

കാലം ചെയ്ത പെക്കൻഹാം വാൾഷ് തിരുമേനിയുമൊത്ത് ഒന്നിലധികം പ്രാവശ്യം താമസിക്കുവാൻ ഇടയായ ദിവസങ്ങൾ എനിക്കു നൽകിയ ആത്മികപ്രചോദനവും സന്തോഷവും വായനക്കാർക്കും പ്രയോജനകരമായിരിക്കുമെന്ന് കരുതി മാത്രം ചില സ്മരണാശകലങ്ങൾ ഇവിടെ കുറിക്കുന്നതാണ്. എന്റെ സഹപാഠിയും പേരുകാരനും ആശ്രമത്തിലെ ആചാര്യനുമായ റവ. ഫാദർ കെ. സി. വർഗ്ഗീസ് മൂലമാണ് തിരുമേനിയുമായി പരിചയപ്പെടുവാൻ എനിക്കിടയായത്.

ഏതാണ്ട് പതിനഞ്ചു വർഷങ്ങൾക്ക് മുൻപ് തിരുമേനി പഴഞ്ഞിയിൽ കൺവെൻഷൻ പ്രമാണിച്ച് എത്തുകയുണ്ടായി. അവിടെ എത്തിയ ദിവസം വൈകിട്ട് ആരോ ഒരാളൊന്നിച്ച് അദ്ദേഹം നടക്കുവാനിറങ്ങി. സന്ധ്യാപ്രാർത്ഥനയ്ക്കു മുൻപ് പള്ളിയിൽ തിരിച്ചെത്തി. അടുത്ത പ്രഭാതത്തിൽ 4 മണിയായതേയുള്ളൂ. ആരോ ഒരാൾ പള്ളിക്കിണററിൽ നിന്നും വെള്ളം കോരുന്ന ശബ്ദം കേട്ട ഞാനുണർന്നു. ആരാണെന്നറിയുവാൻ കിണററരികെ ചെന്നപ്പോൾ കണ്ട കാഴ്ച എന്നെ തെല്ലൊന്ന് വേദനപ്പെടുത്താതിരുന്നില്ല. എഴുപതിൽ പരം വയസ്സായ പെക്കൻഹാം വാൾഷ് തിരുമേനി മൃദുലമായ തന്റെ കൈകൾകൊണ്ട് പരുപരുത്ത ചകിരിക്കയറിൽ കെട്ടിയ ബക്കററ് വലിച്ചുകയററി കുളിക്കുകയാണ്. തലേ ദിവസം ഉറങ്ങുന്നതിനു മുൻപേ എപ്പോൾ കുളിയ്ക്കണമെന്ന് ചോദിച്ചപ്പോൾ 'രാവിലെ' എന്നു മാത്രമാണ് എന്നോട് പറഞ്ഞിരുന്നത്. ഇത്രനേരത്തെയായിരിയ്ക്കുമെന്ന് ഞാൻ ഒട്ടും കരുതിയിരുന്നില്ല. കുളിയ്ക്കുന്നയവസരത്തിൽ ഒരു തുവാല മാത്രം ധരിച്ചിരുന്നതിനാൽ അദ്ദേഹത്തിന്റെ യൂറോപ്യൻ സമ്പ്രദായത്തിനു അതു രുചിക്കയില്ലെന്ന് കരുതി ഞാൻ സമീപിച്ച് വെള്ളം കോരിക്കൊടുപ്പാൻ ധൈര്യപ്പെട്ടില്ല. ഏതായാലും ബാക്കിയുള്ള ദിവസങ്ങളിൽ ഈ അമളി പററാതിരിപ്പാൻ ഞാൻ പ്രത്യേകം കരുതിയിരുന്നു. "ഞാൻ ശുശ്രൂഷ ചെയ്യിപ്പാനല്ല. ശുശ്രൂഷിപ്പാനും അനേകർക്കു വേണ്ടി എന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമായിട്ടത്രെ വന്നതു"' എന്നരുളിച്ചെയ്ത മ്ശിഹായുടെ യഥാർത്ഥ സ്ഥാനപതിയെ നമുക്കും അനുകരിച്ചുകൂടെ.

പിറെറ ദിവസം 7 മണിക്ക് ബൈബിൾക്ലാസ്സ് നടത്തുന്നതാണ് എന്ന് പ്രോഗ്രാമിൽ പരസ്യപ്പെടുത്തിയിരുന്നു, മണി ആറരയുമായി. ധാരാളം പേർ ക്ലാസ്സിനായി വന്നുചേർന്നിട്ടുണ്ട്. പതിനഞ്ചുമിനിട്ടു കൂടെ കഴിഞ്ഞു. തിരുമേനിയെ മുറിയിൽ കാണാനില്ല. വന്നുചേർന്നവരെ ഇതു തെല്ലൊന്നു വിഷമിപ്പിച്ചു. എങ്കിലും അദ്ദേഹത്തിന്റെ ജീവിതരീതി അല്പമൊന്നു മനസ്സിലാക്കുവാൻ ഇടയായതിനാൽ ഞാൻ ഒട്ടും പരിഭ്രമിയ്ക്കാതെ, പള്ളിയുടെ കിഴക്കുവശത്തു ചെന്നു നോക്കി. അവിടെയും തിരുമേനിയെ കാണാനില്ല. ഉടൻ തന്നെ പള്ളി മണി ഉറക്കെ അടിയ്ക്കുവാൻ പറഞ്ഞു. അഞ്ചുമിനിട്ട് കഴിഞ്ഞില്ല. ഇതാ വരുന്നു തിരുമേനി. അദ്ദേഹത്തിന്റെ ഒരു കയ്യിൽ വേദപുസ്തകവും, മറെറക്കൈയ്യിൽ ഒരു ഹരിയ്ക്കൻ വിളക്കും കക്ഷത്തിൽ ചുരുട്ടിവെച്ച ഒരു പുൽപ്പായും. തിരുമനസ്സുകൊണ്ട് ധ്യാനത്തിനിരുന്നിരുന്നതു എവിടെയായിരുന്നു എന്നു ചോദിച്ചപ്പോൾ അടുത്തുള്ള വയലിലായിരുന്നു എന്നാണ് പറഞ്ഞതു്. പരിചയമില്ലാത്ത ഈ പഴഞ്ഞിയിൽ ഈ വയൽ എങ്ങിനെ കണ്ടെത്തി എന്നു ചോദിച്ചപ്പോൾ തലേ ദിവസം ലാത്തുവാൻ പോയ അവസരത്തിൽ നോക്കി കണ്ടിട്ടുണ്ടെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി.

ആശ്രമത്തിൽ, ആശ്രമവാസികൾ എഴുന്നേൽക്കുന്നതിന് എത്രയോ മുൻപായി ചാപ്പലിന്റെ കിഴക്കെ ഭിത്തിയിൽ ചാരിയിരുന്ന് ധ്യാനനിരതനായിരിക്കുന്നതു് അദ്ദേഹത്തിന്റെ ഒഴിച്ചുകൂടാത്ത ഒരു ദിനകൃത്യമായിരുന്നു. സൂര്യോദയത്തോടുകൂടി ആശ്രമവാസികൾ എഴുന്നേററ് ചാപ്പലിലെത്തി പ്രഭാത പ്രാർത്ഥനയ്ക്കു മണിയടിക്കുമ്പോഴാണ് തിരുമനസ്സുകൊണ്ട് ധ്യാനം അവസാനിപ്പിച്ച് പ്രാർത്ഥനയ്ക്കു ചാപ്പലിനകത്തേയ്ക്കു വരുന്നതു്. നമ്മുടെ ഓരോ ദിവസവും ഇതുപോലെ ധ്യാനത്തോടും പ്രാർത്ഥനയോടും കൂടെ ആരംഭിയ്ക്കുവാൻ തിരുമേനിയുടെ സ്മരണ നമുക്ക് സഹായകരമായിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു.

...

## എൻ. സി. സി. സാഹിത്യ സമ്മേളനം

നാഷണൽ ക്രിസ്ത്യൻ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ ജനുവരി 7 മുതൽ 10 വരെ നാഗപ്പൂരിൽ നടന്ന സാഹിത്യ സമ്മേളനം കേന്ദ്ര എൻ. സി. സി. ലിററച്ചർ കമ്മിററിക്കു പകരം ഭദ്രമായ റീജിനൽ ലിററച്ചർ കമ്മിററികൾ രൂപവൽക്കരിക്കുന്നതിനും ഓരോ ഭാഷയിലും കൂടുതൽ ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിനും കൂടുതൽ ആളുകൾക്ക് ക്രൈസ്തവ സാഹിത്യമേഖലയിൽ പരിശീലനം നൽകുന്നതിനും തീരുമാനിച്ചിരിക്കുന്നു. കൂടാതെ എല്ലാഭാഷകളിലും ക്രിസ്തീയ കുടുംബമാസികാ പ്രസിദ്ധീകരണം വികസിപ്പിക്കുന്നതിനും നിശ്ചയിച്ചു. മലയാളഭാഷയിലുള്ള കുടുംബമാസിക ഏതാനും മാസങ്ങൾക്കകം ആരംഭിക്കുന്നതാണെന്നറിയുന്നു. മലയാള ക്രൈസ്തവ സാഹിത്യകൃതികളുടെ രചന മുദ്രണം വിൽപ്പന തുടങ്ങിയ കാര്യങ്ങളെപ്പററി ആലോചിക്കുന്നതിനു് കഴിഞ്ഞ നവംബറിൽ തിരുവല്ലായിൽവച്ച് ഒരു സമ്മേളനം നടത്തപ്പെട്ടതും ഇവിടെ സ്മരണീയമാണ്.

## കൈപ്പററി

വിമാനം, തീവണ്ടി, ബസ്സ് ബോട്ട് യാത്രക്കാർ അവശ്യം അറിഞ്ഞിരിക്കേണ്ട വിവരങ്ങൾ മെട്രിക്സിസ്റ്റം, പോസ്റ്റൽ വിവരങ്ങൾ തുടങ്ങിയവ ഉൾക്കൊള്ളുന്നതും നാലണ മാത്രം വിലയുള്ളതും ആയ, കോട്ടയത്തെ അലക്സോ പബ്ലിക്കേഷൻ വക 'ടൈം ആൻഡ് ടാവൽ' എന്ന ഗൈഡ് കൈപ്പററിയിരിക്കുന്നു.

# വാർത്തകളും കുറിപ്പുകളും

(കെ. വി. മാമ്മൻ)

അകത്തോലിക്കാ സഭാവിഭാഗങ്ങളുമായി ഐക്യത്തിൽ എത്തിച്ചേരുന്നതിനെപ്പററി ആലോചിക്കുന്നതിന് മാർപ്പാപ്പാ തിരുമേനി ഒരു എക്യുമെനിക്കൽ കൗൺസിൽയോഗം വിളിച്ചുകൂട്ടുന്നതിന് തീരുമാനിച്ചിരിക്കുന്നു. "ശീശ്മയിൽ കിടക്കുന്ന" കാതോലിക്ക സഭാപ്രതിനിധികളെ മാത്രമല്ല പ്രോട്ടസ്റ്റൻറു സഭാ പ്രതിനിധികളേയും ക്ഷണിക്കുന്ന കാര്യം പരിഗണനയിലുണ്ടത്രെ. ആദിമ സഭയുടെ വിശ്വാസങ്ങളിൽ നിന്നും റോമാസഭ കൂട്ടിച്ചേർത്തിട്ടുള്ളതും പ്രോട്ടസ്റ്റൻറു സഭാവിഭാഗങ്ങൾ കുറച്ചിട്ടുള്ളതുമായ സംഗതികളെപ്പററി ഈ കൗൺസിൽ ചിന്തിക്കുമെങ്കിൽ ഐക്യത്തിനുള്ള വഴി തുറന്നേക്കും. ക്രൈസ്തവലോകത്തിൻെറ ഐക്യത്തെപ്പററി ചിന്തിക്കുന്ന നവീന പോപ്പും അഭിനന്ദനാർഹനാണ്.

## മർത്തോമ്മാസഭാ വിദ്യാലയങ്ങൾ

മർത്തോമ്മാസഭയുടെ കീഴിലുള്ള വിദ്യാലയങ്ങളുടെ ഭാവി നടത്തിപ്പിനെപ്പററിയുള്ള ഒരു പ്രശ്നാവലി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. വിദ്യാലയങ്ങൾ ഗവണ്മെൻറിനു വിട്ടുകൊടുക്കുക, ആതതിടവകകൾ നടത്തുക, ഫീസ്പിരിവുകൊണ്ടും ത്യാഗസന്നദ്ധതയുള്ള അദ്ധ്യാപകരെക്കൊണ്ടും നടത്തുക, ഒരു പ്രത്യേക ട്രസ്റ്റ് രൂപവൽക്കരിച്ചു നടത്തുക തുടങ്ങിയ നിർദ്ദേശങ്ങൾ പ്രശ്നാവലിയിൽ ഉന്നയിച്ചിരിക്കുന്നു. മാറിയ പരിതസ്ഥിതിയിൽ പൊതുസ്ഥാപനങ്ങൾ നടത്തുന്നതു സംബന്ധിച്ചുള്ള ക്രൈസ്തവസഭയുടെ ഉൽകണ്ഠയാണ് ഈ പ്രശ്നാവലി പ്രതിനിധീകരിക്കുന്നതു്.

## ഞായറാഴ്ചയും ആരാധനയും

പ്രതിമാസം ഒന്നോ രണ്ടോ ഞായറാഴ്ച മാത്രം വി. കുർബ്ബാന നടത്തിവരുന്ന സുറിയാനിപ്പള്ളികൾ തവണകളില്ലാത്ത ഞായറാഴ്ചദിവസങ്ങളിൽ അടഞ്ഞുകിടക്കുക പതിവാണ്. വൈദികരില്ലാതെ കൂട്ടമായി ആരാധന നടത്തുന്ന ഒരു രീതിയുടെ അഭാവമാണിതിനു കാരണം—വൈദികരില്ലെങ്കിലും തവണകളില്ലാത്ത ഞായറാഴ്ചകളിൽ ഇടവകജനങ്ങൾ പള്ളിയിൽ ഒന്നിച്ചു കൂടി പ്രാർത്ഥനയും പ്രസംഗങ്ങളും നടത്തുന്നതു് കുർബ്ബാന ഇല്ലെന്ന കാരണത്താൽ പള്ളിയിൽ പോകാതിരിക്കുന്നതിനേക്കാൾ മെച്ചമല്ലേ? പേർഷ്യയിൽ ജോലി ചെയ്യുന്ന മാർത്തോമ്മാ, സി. എസ്. ഐ. എന്നീ സഭാംഗങ്ങൾ എല്ലാ ഞായറാഴ്ചകളിലും പ്രാർത്ഥനകളും പ്രസംഗങ്ങളും നടത്തുമ്പോൾ വൈദികരില്ലെന്ന കാരണം പറഞ്ഞു് സുറിയാനിസഭാംഗങ്ങൾ ഞായറാഴ്ച ആചരണത്തിൽ അനാസ്ഥ കാണിക്കുന്നുണ്ടെന്നും ഇതു് മുൻപറഞ്ഞ പരിശീലനക്കുറവുകൊണ്ടാണെന്നും ഫാദർ എം. വി. ജോർജ്ജ് പ്രസ്താവിക്കുകയുണ്ടായി. പട്ടക്കാരോ മേല്പട്ടക്കാരോ ഇല്ലാതെ ഒരു യോഗംതന്നെ നടത്തുന്നതു് ഒരു കുറവായി പരിഗണിക്കുന്നവരും ഇല്ലാതില്ല.

## വിദ്യാർത്ഥിപ്രസ്ഥാനം

സഭാസമാധാനത്തെത്തുടന്നു് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനവും മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥിസംഘവും യോജിച്ചു പ്രവത്തിച്ചുവരുന്നതു് തികച്ചും സന്തോഷകരം തന്നെ. തിരുവല്ലായിലും ചങ്ങനാശ്ശേരിലും സംയുക്തയോഗങ്ങൾ ഇതിനകം നടന്നുകഴിഞ്ഞു. ഏപ്രിൽ മാസാന്ത്യത്തിൽ കോലഞ്ചേരിയിൽവച്ചു നടക്കുന്ന വിദ്യാർത്ഥികോൺഫറൻസ് രണ്ടു സംഘടനകളുടേയും സംയുക്തസമ്മേളനമായിരിക്കുമെന്നറിയുന്നു.

കോളജുകളിലും ഹൈസ്കൂളുകളിലും രണ്ടു വകുപ്പുകളായി തിരിച്ചു് വിദ്യാർത്ഥിപ്രസ്ഥാനം ശക്തിപ്പെടുത്തേണ്ടതത്യാവശ്യമാണ്. കൂടാതെ ഹൈസ്കൂൾ വിദ്യാർത്ഥികൾക്കുവേണ്ടി വാർഷിക കോൺഫ്രൻസും നടത്തണം. വളർന്നുവരുന്ന യുവതലമുറയിലും വിശിഷ്യ വിദ്യാർത്ഥികളിലും സഭയുടെ സ്വാധീനം ചെലുത്തിയില്ലെങ്കിൽ ഭാവി ഭയാനകമായിരിക്കും.

## വാർഷിക സോഷ്യൽ

കോട്ടയത്തെ ഓർത്തഡോക്സ് വിദ്യാർത്ഥിസംഘത്തിൻെറ തന്നാണ്ടത്തെ വാർഷികം ഫെബ്രുവരി 7-ാം തീയതി, വൈദികസിമ്മനാരിയിൽ വച്ചു് മാർ തേവോദോസിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തുന്നതാണ്.

## മഞ്ഞനിക്കരപ്പെരുനാൾ

മഞ്ഞനിക്കര കാലംചെയ്തിരിക്കുന്ന ഏലിയാസ് തൃതീയൻബാവാ തിരുമേനിയുടെ 27-ാമതു ശ്രാദ്ധപ്പെരുനാൾ ഫെബ്രുവരി 14, 15 തീയതികളിൽ നടത്തപ്പെടുന്നതാണ്.

## പള്ളിക്കേസുകൾ

സഭാസമാധാനത്തെ തുടന്നു പല പള്ളിക്കേസുകളും പിൻവലിച്ചുതുടങ്ങിയിരിക്കുന്നതുശുഭോദർക്കമാണ്. സമുദായകലഹത്തിൻെറയും പകയുടെയും നാടായ കോട്ടയത്തെ പൂട്ടിയിട്ടിരിക്കുന്ന പള്ളികളുടെ കേസുകളും ഉടനെ പിൻവലിച്ചില്ലെങ്കിൽ അതു് സഭയ്ക്കൊരു കളങ്കംതന്നെയാണ്. സഭയുടെ കേന്ദ്രസ്ഥാനത്തുള്ള ഈ അസ്വസ്ഥത മാററാൻ ഇതിനകം കഴിയാഞ്ഞതു് അത്ഭുതകരംതന്നെ! സഭ ചെയ്യേണ്ട നല്ല കാര്യങ്ങളിൽ ജനങ്ങൾക്കുള്ള അനാസ്ഥയാണ് എവിടെയും കാണുന്നതു്.

## വൈകാരികസംയോജനം

സഭാസമാധാനത്തെ തുടന്നു് നടന്ന ഒരു സ്വീകരണയോഗത്തിൽ സംബന്ധിച്ച അയൽവാസികളും മുമ്പ് കാതോലിക്കാ—പാത്രിയർക്കീസുകക്ഷികളിലായിരുന്നവരുമായ രണ്ടു സുഹൃത്തുക്കൾ നടത്തിയ ഒരു സംഭാഷണമാണ് ചുവടെ ചേക്കുന്നതു്.

ഒരാൾ:—എടോ! വൈകാരിക സംയോജനം ഉണ്ടാകണമെന്നു പ്രസംഗത്തിൽ പറഞ്ഞല്ലോ. എന്താണതിൻെറ അത്ഥം? എനിക്കു പിടികിട്ടിയില്ലല്ലൊ.

മറെറയാൾ:—സമാധാനമുണ്ടാകുന്നതിനു മുമ്പും ഇപ്പോഴും നാം തമ്മിൽ എന്തെങ്കിലും ഭിന്നതയുണ്ടോ? അതുപോലെ ജനങ്ങൾ തമ്മിൽ യാതൊരു വഴക്കുമില്ല. ഇനിയും വികാരിമാർ തമ്മിൽ യോജിച്ചാൽ മതി. അതായതു് പാത്രിയർക്കീസുകക്ഷിയിലും കാതോലിക്കാകക്ഷിയിലും നിന്നിരുന്ന അച്ചന്മാർ ഐക്യത്തിൽ ഇനിയും വന്നിട്ടില്ല. അതുണ്ടാകുമ്പോൾ 'വൈകാരികസംയോജന'മായി.

# PREPARING FOR HOLY WORLDLINESS

By REV. HANS-REUDI WEBER.

## 'In the world, but not of the world'

2

'During the last year or so I have come to appreciate the "worldliness" of Christianity as never before. The Christian is not a *homo relegious*, but a man pure and simple, just as Jesus was man, compared with John the Baptist anyhow. I don't mean the shallow this-worldliness of the enlightened, of the busy, the comfortable or the lascivious. It's something much more profound than that, something in which the knowledge of death and resurrection is ever present. I believe Luther lived a this-worldly life in this sense—it is only by living completely in this world that one learns to believe. One must abandon every attempt to make something of oneself, whether it be a saint, a converted sinner, a churchman (the priestly type, so called!), a righteous man or an unrighteous one, a sick man or a healthy one. This is what I mean by worldliness—taking life in one's stride, with all its duties and problems, its successes and failures, its experiences and helplessness. It is in such a life that we throw ourselves utterly in the arms of God and participate in his sufferings in the world and watch with Christ in Gethsemane. That is faith, that is *metanoia*, and that is what makes a man and a Christian (cf. Jeremiah 45). How can success make us arrogant or failure lead us astray, when we participate in the sufferings of God by living in this world?'

Neither Bunyan nor Bonhoeffer ever maintained that their own particular way of life was the only possible course. In the ***Pilgrim's Progress*** Bunyan mentions other pilgrims besides Christian who had to take quite different courses in order to reach the heavenly Jerusalem. And Bonhoeffer knew only too well that his life was but a 'fragment' and that many other fragments would be necessary to make it whole.

Although we can learn a great deal from both these great men it would be wrong to copy them slavishly or to argue for one manner of life against the other, for both highlighted an essential element in Biblical teaching about the Christian life. Bunyan taught us that we are called out of this world—a conversion to Christ, but it is equally true that a second conversion is also needed—a conversion with Christ to the world—as demonstrated so well by Bonhoeffer.

### Towards a New Christian Styl of Life

Many Chri ans today are not at all sure what a 'saint' is, or what is meant by 'holy' life. Most of us have rejected the patterns of holiness accepted in former centuries, but we have no clear idea what type ef holiness is relevant for today. The result inevitably is that Protestants especially, either have no particular way of life at all, or else an antiquated way of living in which they no longer believe themselves.

'Towards what type of holiness are we tending?' This was the type of an enquiry made by the French Dominican periodical *La Vie Spirituella*, about twelve years ago. The answers to that enquiry are most revealing. A few quotations and comments may suffice to help us further in our own way of following Christ in the world of today.

The majority of those answering the above mentioned enquiry visualised a saint as a very human man or woman ('l 'humanisme chretien' becomes almost the key-term in many answers) living in a very human ordinary environment. 'This is no longer any need to retreat from the world; one can be a saint anywhere.... What joy to know that that is possible, that saintliness is the normal requirement of baptism and that one can attain to the saintly life in the worship, in the office, in a professorial chair, or in the fields'. This is the saintliness of everyday life which is painted for us by these ardent leaders of the Catholic Action Movement in France. He is another example. A woman says, 'My husband and I would like to live the kind of holy life which brings us very close to Christ without separating us from men. Saints whose daily life is just like that of ordinary people, but so truly human, so radiant with life and joy, so balanced that one longs to be like them, and in trying to discover what makes them like that, one discovers Christ.'

### Saints in everyday life

This is indeed quite a new type of holiness for Roman Catholics. The Roman Catholic conception of saintliness has always been connected with the monastic life. The canonised saints in the Roman Catholic Church are almost all monks, nuns and bishops. There are one or two rather questionable exceptions, namely the knights, the soldiers in the crusades, but for the rest they are all men who did not live in the normal everyday world, and therefore one of these ardent Roman Catholics writes, 'We want a saint who is incarnate in a certain milieu. If canonisation were bestowed upon a father or mother, on an ordinary person leading a truly Christian life, we should welcome it enthusiastically'. This is indeed new for Roman Catholics, and although we could quote pages and pages of Luther, Calvin and other Protestants who showed us the ingredients of saintliness in everyday life many centuries ago, I sometimes wonder whether we have really understood and followed their counsel.

Some time ago I had to prepare a series of lectures on the lives of contemporaries who had been exemplorary obedient Children of God. I found quite a lot of literature on missionaries, pastors, and modern martyrs, but I found very little about ordinary laymen. Are there really so few truly obedient Christian civil servants business men and housewives? Or is it perhaps rather that this category of Children of God has still very little place in the thinking and the intercession of the Churches at the expense of the so-called Church workers? When the representatives of many non-Roman Churches met at Evanston it was necessary to remind them that one must not judge the Christian Faith of laymen by the hours they spend on Church premises or in religious organisations. Have we really understood that the citizens of the King-

Reg. M. 5268 Licence 498

# ചർച്ചുവാരിക

dom must be involved in the affairs of the earthly city, that we have no need for clericalised laymen who run the Church in a religious ghetto, and no need for half-monks, and half-nuns who live far away from the battlefields of faith in this world, but that we need soldiers of Christ, all full-time, whether Church workers or not, who are contageously human wherever they are, contageously human in a more and more dehumanising world? Have you noticed that Bonhoeffer writes, 'A Christian, a man'. More and more for Bonhoeffer to be a Christian meant to become a man, a real man.

## In the Midst of Brith Pangs of the Kingdom

Listen again to what Bonhoeffer said about living in the world. It is only by living completely in this world that one learns to believe'. Is that true in your experience? What role do your neighbours, your job, and the things you live and work with play in your sanctification? Are they a hindrance, a means for sanctification or what?

What do the French Roman Catholics say about that? they say, 'My neighbour is my way to sanctification can be seen in my relation to my neighbour'. In fact it is the circumstances of everyday life thatbecome very important for them in their sanctification. One of the answers which struck me was the following. The saints of former times showed us that one must free oneself from the created world. The saints of the future will show us how we can use the created world without becoming enslaved to it.

Indeed our Christian belief has something to do with out attitude not only to persons but to things. Jesus tells us in Matthew 24 that the world is in the midst of this birth pangs, that the kingdom is being born, and he mentions many signs of this coming birth, signs which can be seen by those who have eyes of faith. Bonhoeffer had such eyes of faith because he had done much Bible Study and one develops eyes of faith by studying the Bible. He observed with such eyes of faith the persons, things, and events around him, in his prison, in Germany, and in the World. And what he saw was this. He saw that 'the traditional God is being increasingly edged out of the world now that the world has come of age'. But he also saw that the real living God of the Bible has nothing to do with the sort of God that is only interested in religious thoughts, feelings and emotions. And then he discovered a very old truth: that the living God of the Old and the New Testaments is now present in the midst of our Godless world, in the midst of profane everyday life, but is present there as the suffering servant, as the King whose Throne is the Cross, as the Ruler who reigns by serving and by suffering. And therefore, for Bonhoeffer, living in God's world came to mean living in the midst of the birth pangs of the Kingdom and what chracterise a Christian for Bonhoefser is the fact that he does not escape the sufferings of a life which is fully committed to this world but endures these sufferings whilst looking for ward to the one goal of glory. Christian living is just like a mother giving birth to her child who in the midst of suffering with complete singlemindedness and with one purpose lives at the same time in the suffering and in the future glory of the birth.

## A Renewed 'Community of the Saints'

To be in this way 'in' the world but not 'of' the world involves one in many tensions. Yet Christ did not only give us the task of living such a life. He gave us also a fellowship, the 'Community of the Saints'. Here in the Community of the Saints Christ is with us in a very special way. He speaks to us, He even eats with us, He listens to us. He opens our eyes of faith to discern the signs of the times. Indeed no 'holy worldliness' is possible without a renewed Community of the Saints. Therefore, it is not surprising that the man who wrote and realised so much about holy worldliness, Bonhoeffer, was at the same time the man who has done perhaps as much as any in our generation for the renewal of the Christian Community. The title of his famous dissertation is 'Sanctorum Communio'—'The Community of the Saints'. And when he was a Director of the illegal emergency seminary of the Confessing Church, he was not only a theological professor but lived a communal life together with his students. Some of his friends were troubled by that and thought that seminary, 'Not cloistered seclusion but inward concentration in order to give service to others is the aim'.

But if we examine the community life of our churches, what a deception! In that enquiry of *La vie Spirituelle* the question was asked, 'Does your parish life help you to grow in holiness?' The answers were a series of 'No', 'No help at all'. Would our parishes merit a bettertestimonial? Do your congregations and Christian institutions really prepare men and women for this kind of holy worldliness?

If we become impatient with the Church it is good to listen again to Bonhoeffer for he never wrote off the empirical Church. This poor, exasperating, divided empirical Church is the Body of the Christ, and here the Community of the Saints must become a reality. But once having taken his position within these empirical Churches, Bonhoeffer became very impatient. His message to the Church was, 'Your business is the world'. In prison he wrote a sketch of a book he wanted to write, about the needed renewal of Church life in order that the Church might really become Christ's Church and really join Christ's ministry in the world. He could not write this book. He was killed before he could. There are some who have since tried to write it but I, am convinced that this book can only be written by you and me in our lives and in our commitment to a deep renewal of our Church life, so that we may be really equipped to live with Christ means to exist for others, prepared for holy worldliness'.

...

Printed and published by N. M. Abraham B. A. at the Malayala Manorama, Press, Kottayam.